

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 33 THE ONLINE OFFICIAL NEWS BULLETIN 2024 July 25

**SEASON OF PENTECOST** **പെന്തിക്കോസ്തികാലം** **ܥܕܢܐ ܕܦܢܛܩܘܣܛܝ**

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| ♪1 10th Sunday after Pentecost **28** | ♪5 **29** | ♪1 **30** | ♪5 Comme. St. Anthimus of Constantinople 738th Mem. Mar Gregorios Bar Hebraus **31** | ♪1 Shunoyo Fast Begins (15 Day) Comme. of the Martyrs Marth Smooni & her 7 Children and Mar Eliazar, their teacher 12th Mem. of Poulose Mar Pachomios OIC (Betheny Asram Perunad) **1** | ♪5 **2** | ♪1 **3** |

# മഹാ ഗുരുവിന് കണ്ണീരിൽ കുതിർന്ന യാത്രാമൊഴി



കോട്ടയം: മലങ്കര സഭാ ഗുരുരത്നം ഫാ. ഡോ. ടി. ജെ. ജോഷ്വായുടെ സംസ്കാരം വൻ ജനാവലിയുടെ സാന്നിധ്യത്തിൽ നടത്തി. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ മുഖ്യകാർമികത്വം വഹിച്ചു. സഭയിലെ ഇതര മെത്രാപ്പോലീത്താമാർ സഹകാർമികരായിരുന്നു.

ഫാ. ഡോ. ടി. ജെ. ജോഷ്വാ 21 വർഷം വികാരിയായിരുന്ന പള്ളം സെന്റ് പോൾസ് ഓർത്തഡോക്സ് പള്ളിയിലാണ് സംസ്കാരം നടത്തിയത്. രാവിലെ 8.30-ന് ഭവനത്തിലെ പ്രാർഥനകളെത്തുടർന്ന് പള്ളിയിലേക്ക് വിലാപയാത്ര നടന്നു.

സമയകൃത്യതയിലും ക്രിയാത്മകതയിലും വേറിട്ടു നിന്ന അതുല്യനായ ഗുരുനാഥനായിരുന്നു ഫാ. ഡോ. ടി. ജെ ജോഷ്വായെന്ന് അനുസ്മരണ പ്രസംഗത്തിൽ കാതോലിക്കാ ബാവാ പറഞ്ഞു. വിവിധ സഭകളിലെ മെത്രാപ്പൊലീത്തമാരും മതസാമുദായിക, സാമൂഹിക, രാഷ്ട്രീയരംഗങ്ങളിലെ പ്രമുഖരും അന്തിമോപചാരം അർപ്പിച്ചു.

‘ഇന്നത്തെ ചിന്താവിഷയ’ത്തിലൂടെ മൂന്നു പതിറ്റാണ്ടിലേറെ മലയാളി മനസ്സിൽ സദ്ചിന്തകളുടെ പ്രകാശം പരത്തിയ ഫാ. ഡോ. ടി. ജെ. ജോഷ്വ (96) കുറിച്ചി മന്ദിരം കവലയ്ക്കു സമീപമുള്ള വീട്ടിൽ ജൂലൈ 20-നു ശനിയാഴ്ച വൈകിട്ട് അഞ്ചരയോടെയാണ് അന്തരിച്ചത്.

അര നൂറ്റാണ്ടിലധികമായി ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ അധ്യാപകനായിരുന്നു. വൈസ് പ്രിൻസിപ്പലും ആക്ടിങ് പ്രിൻസിപ്പലുമായി പ്രവർത്തിച്ചു. വേദപുസ്തക വ്യാഖ്യാതാവ്, പ്രഭാഷകൻ, സാമൂഹിക പ്രവർത്തകൻ, ഗ്രന്ഥകാരൻ, സുവിശേഷ പ്രസംഗകൻ എന്നീ നിലകളിലും അറിയപ്പെട്ട 2016-ൽ മലങ്കര ഓർത്തഡോക്സ് സഭ ‘മലങ്കര സഭാ ഗുരുരത്നം’ എന്ന സ്ഥാനനാമം നൽകി ആദരിച്ചു. മലയാള മനോരമ ‘ഞായറാഴ്ച’യിൽ 1990 മുതൽ തുടർച്ചയായി 33 വർഷം ‘ഇന്നത്തെ ചിന്താവിഷയം’ എഴുതി. ബൈബിൾ, ഇടയശുശ്രൂഷ, കൗൺസലിങ്, ആധ്യാത്മിക പ്രബോധനം എന്നീ വിഷയങ്ങളിൽ ഇംഗ്ലിഷിലും മലയാളത്തിലുമായി എഴുപതിലധികം ഗ്രന്ഥങ്ങൾ രചിച്ചു. ആകാശവാണി ഉൾപ്പെടെ വിവിധ മാധ്യമങ്ങളിൽ പ്രഭാഷണങ്ങൾ നടത്തിയിട്ടുണ്ട്.

രണ്ടു തവണ മലങ്കര ഓർത്തഡോക്സ് സഭാ മാനേജിങ് കമ്മിറ്റിയിൽ അംഗമായിരുന്നിട്ടുണ്ട്. എപ്പിസ്കോപ്പൽ ഇലക്ഷൻ സ്ക്രീനിങ് കമ്മിറ്റി അംഗവുമായിരുന്നു.



**ഫാ. ഡോ. ടി. ജെ. ജോഷ്വായുടെ സംസ്കാരം പ. കാതോലിക്കാ ബാവായുടെ മുഖ്യകാർമികത്വത്തിൽ നടക്കുന്നു.**

# മലങ്കരസഭയുടെ ഗമാലിയേൽ

## പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ

ബഹുമാനപ്പെട്ട ടി. ജെ ജോഷ്വാ അച്ചൻ എന്റെ ഗുരുവാണ്. സഭയിലെ സീനിയർ മെത്രാപ്പൊലീത്താ ക്ലീമീസ് തിരുമേനി (88) യുടെയും ഗുരുവായിരുന്നു. സഭയിലെ എല്ലാ മെത്രാപ്പൊലീത്താമാരുടെയും ഗുരുവാണ് അദ്ദേഹം. അച്ചനെക്കുറിച്ച് ബഹുമുഖ പ്രതിഭ എന്ന് ഒറ്റവാക്കിൽ പറയാം.എല്ലാ രംഗങ്ങളിലും ശോഭിച്ച, സഭയ്ക്കു ലഭിച്ച ദൈവദാനമാണ് അദ്ദേഹം. സഭയുടെ ശുശ്രൂഷാരംഗത്ത് എല്ലാ മേഖലകളിലും ഇത്രയധികം ശോഭിച്ചിട്ടുള്ള മറ്റൊരു വ്യക്തിയില്ല. ചെറുപ്രായത്തിൽ അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കുവാൻ മാതാപിതാക്കളോടൊപ്പം വാഴൂരും സമീപപ്രദേശങ്ങളിലും കൺവൻഷൻ പന്തലുകളിൽ സ്ഥിരമായി പോയിക്കൊണ്ടിരുന്നത് ഓർക്കുന്നു. വൈദികൻ ആകാനുള്ള പ്രേരണ പോലും അദ്ദേഹത്തിനെ കേട്ടതിൽ നിന്നാണ് എനിക്ക് ലഭിച്ചതെന്നു പറയാം. സെമിനാരിയിൽ വരുന്നതിനു മുൻപ് യുവജന പ്രസ്ഥാനത്തിന്റെ ചുമതലയിൽ ഇരിക്കുമ്പോഴും അദ്ദേഹത്തെ കൺവൻഷനുകളിലും പരിപാടികളിലും വിളിച്ചു കൊണ്ടു പോയി പ്രസംഗിപ്പിച്ചിട്ടുണ്ട്. സെമിനാരിയിൽ വിദ്യാർഥിയായിരിക്കുമ്പോൾ  എന്നെ ഏറ്റവും സ്വാധീനിച്ച രണ്ടു വ്യക്തികളിൽ ഒരാൾ ജോഷ്വാ അച്ചനും മറ്റൊരാൾ പിന്നീട് ഒസ്താത്തിയോസ് തിരുമേനിയായ ജോർജ് അച്ചനുമായിരുന്നു. അമേരിക്കയിൽ പോയി ദൈവശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദമെല്ലാം നേടി സെമിനാരിയിൽ പഠിപ്പിക്കാൻ എത്തിയവരാണ് രണ്ടു പേരും. അര നൂറ്റാണ്ടിലേറെ അദ്ദേഹം സെമിനാരിയിൽ അധ്യാപനം നടത്തി. പുതിയനിയമം, പഴയനിയമം, കൗൺസലിങ്, വിദ്യാഭ്യാസം, പ്രസംഗകല ഇതെല്ലാം പഠിച്ചത് അദ്ദേഹത്തിൽ നിന്നാണ്. പതിനായിരക്കണക്കിന് ശിഷ്യർ അദ്ദേഹത്തിനുണ്ട്. പൗലോസ് ശ്ലീഹായുടെ ലേഖനങ്ങളായിരുന്നു അദ്ദേഹത്തിന് ഏറ്റവും ഇഷ്ടപ്പെട്ട വിഷയം. പ്രസംഗങ്ങൾ ആയാലും ക്ലാസ്സുകൾ ആയാലും അക്കമിട്ട് മനുഷ്യർക്ക് മനസ്സിലാകുന്ന രീതിയിൽ പറയുന്ന രീതിയായിരുന്നു അദ്ദേഹത്തിന്റേത്. ചരമ ശുശ്രൂഷയിലോ, വിവാഹ കൂദാശയിലോ ആകട്ടെ ഒന്ന് രണ്ട് മൂന്ന് രീതിയിൽ അക്കമിട്ട് പറയുന്നത് അദ്ദേഹത്തിന്റെ ശൈലിയായിരുന്നു. ക്രമീകൃതമായി ഒരു കാര്യത്തെ അവലോകനം നടത്താനും സമഗ്രമായി അത് പഠിക്കാനും മറ്റുള്ളവർക്ക് മനസ്സിലാക്കി കൊടുക്കുന്നതിനും അദ്ദേഹത്തിന് പ്രത്യേകമായ കഴിവുണ്ടായിരുന്നു. ദൈവവചന വ്യാഖ്യാനത്തിനുള്ള താൽപര്യമായിരുന്നു അദ്ദേഹത്തിന്റെ ഏറ്റവും വലിയ പ്രത്യേകത. എഴുതാനുള്ള താൽപര്യമായിരുന്നു അടുത്ത പ്രത്യേകത. അതുകൊണ്ടാണ് എഴുപതിലേറെ പുസ്തകങ്ങൾ അദ്ദേഹം എഴുതിയത്.ഏറെ വായനാക്ഷമമായിരുന്നു അവ പതിറ്റാണ്ടുകളോളം മലയാള മനോരമയിൽ അദ്ദേഹം എഴുതിയ ചിന്താവിഷയം ഒരു ശുശ്രൂഷ തന്നെയായിരുന്നു.വേദപുസ്തക അടിസ്ഥാനത്തിലുള്ള അവ ഏതാണ്ട് 17 ഓളം വാല്യങ്ങളായി പ്രസിദ്ധീകരിച്ചിട്ടുണ്ട്.മറ്റുള്ളവരെ എഴുതാൻ പ്രേരിപ്പിക്കുന്നു ആളുമായിരുന്നു അദ്ദേഹം. സെമിനാരിയിലെ ദിവ്യബോധന പരിപാടിയിൽ അദ്ദേഹം മരിക്കുന്നതുവരെയും ഡയറക്ടറായിരുന്നു. ആ പരിപാടിയിൽ ഏറ്റവും അധികം പുസ്തകങ്ങൾ എഴുതിയിട്ടുള്ളതും അച്ചനായിരുന്നു. സഹ അധ്യാപകരെക്കൊണ്ടും അദ്ദേഹം പുസ്തകം എഴുതിച്ചു. അദ്ദേഹത്തിന്റെ വേദപുസ്തകം വ്യാഖ്യാനം പരമ്പരയായി വന്നിട്ടുണ്ട്. വേദപുസ്തക നിഘണ്ടു, സഭാ വിജ്ഞാനകോശം എന്നിവയെല്ലാം എഴുതിയിരുന്നതും അദ്ദേഹത്തിന്റെ താല്പര്യത്തിലായിരുന്നു കുടുംബത്തെ ജീവിതത്തെക്കുറിച്ചും ശക്തമായ ലേഖനങ്ങൾ അദ്ദേഹം എഴുതുക മാത്രമല്ല പ്രശ്നങ്ങൾ ഉണ്ടെന്ന് അറിയുന്ന വീടുകളിൽ കടന്നു ചെന്ന് പ്രശ്നപരിഹാരത്തിനായും പ്രവർത്തിച്ചിരുന്നു.കുടുംബ ജീവിതത്തിന്റെ പരിപാവനതയെ അദ്ദേഹം അത്രമാത്രം ബഹുമാനിച്ചിരുന്നു. കാൻസർ ഉൾപ്പടെയുള്ള രോഗങ്ങളെ സധൈര്യം നേരിട്ടതായിരുന്നു അദ്ദേഹത്തിന്റെ മറ്റൊരു പ്രത്യേകത. രോഗാവസ്ഥയിലും നിരാശ ഒരിക്കലും അദ്ദേഹത്തെ ബാധിച്ചില്ല. കാൻസറിനെക്കുറിച്ചും അദ്ദേഹം പുസ്തകം എഴുതി മറ്റുള്ളവർക്ക്  സാന്ത്വനമേകി. ഒരിക്കൽ കാൻസർ ശസ്ത്രക്രിയയ്ക്കായി ഓപ്പറേഷൻ തീയറ്ററിലേക്ക് പോകുമ്പോൾ കാലം ചെയ്ത ഈവാനിയോസ് തിരുമേനിയും ഞാനും ചേർന്നാണ് തൈലാഭിഷേകം



നടത്തിയത്. അദ്ദേഹം സന്തോഷത്തോടെ അത് സ്വീകരിച്ച് പിന്നീട് സൌഖ്യം വന്ന് ജീവിതത്തിലേക്ക് സന്തോഷത്തോടെ തിരിച്ചു വന്നു. ദൈവം തരുന്ന വലിയ കൃപയാണ് രോഗങ്ങളെ അതിജീവിക്കാനുള്ള ശക്തി എന്നാണ് അദ്ദേഹം പറഞ്ഞിരുന്നത്. ദൈവം തരുന്നതെല്ലാം സന്തോഷത്തോടെ സ്വീകരിക്കാൻ പഠിപ്പിക്കുകയാണ് അദ്ദേഹം ചെയ്തിരുന്നത്. ആരോഗ്യ കാര്യങ്ങളിലും അദ്ദേഹം വളരെ ശ്രദ്ധിച്ചിരുന്നു. കൃത്യനിഷ്ഠയാണ് മറ്റൊരു കാര്യം. ജോഷ്വ അച്ചൻ ഒരു പരിപാടിയിൽ പങ്കെടുക്കുന്നു എന്നറിഞ്ഞാൽ മറ്റുള്ളവരെല്ലാം തന്നെ കൃത്യസമയത്ത് എത്തുമായിരുന്നു. പരിപാടി കൃത്യസമയത്ത് തുടങ്ങണമെന്ന് അദ്ദേഹത്തിന് നിർബന്ധവും ഉണ്ടായിരുന്നു.എന്നും അതിരാവിലെ നാല് മണിക്ക് എഴുന്നേറ്റു  വ്യായാമവും പ്രാർഥനയും പ്രാതലുമെല്ലാം കഴിഞ്ഞ് അദ്ദേഹം സെമിനാരിയിൽ കൃത്യം 6.45-ന് എത്തുന്ന കാര്യം ഓർക്കുന്നു.

സമൂഹത്തിലും സഭയിലും ഉണ്ടായിരുന്ന ഏത് മോശം വ്യവസ്ഥിതിയെയും മുഖം നോക്കാതെ വിമർശിക്കാൻ അദ്ദേഹം മടിച്ചില്ല. എന്നാൽ അത് എല്ലാം നന്നാകണം എന്ന ഉദ്ദേശത്തിലായതിനാൽ ആർക്കും പരിഭവവും ഇല്ലായിരുന്നു.

അതേസമയം അദ്ദേഹം ഏറ്റവും വിനയാന്വിതനുമായിരുന്നു. അദ്ദേഹത്തേക്കാൾ 20 വയസ്സ് കുറവുള്ള ഞാൻ മെത്രാനായി വന്നപ്പോൾ അദ്ദേഹം ഏറ്റവും ബഹുമാനിക്കുകയും ആദരിക്കുകയും ചെയ്തു. എന്റെ ഗുരുവായിരുന്നതിനാൽ അദ്ദേഹത്തിന്റെ മുന്നിൽ എനിക്ക് ഇരിക്കുവാൻ തോന്നിയിരുന്നില്ല. എല്ലാ രീതിയിലും ഗുരുരത്നം എന്ന് വിളിക്കാനുള്ള യോഗ്യതയുള്ള ആളായിരുന്നു അച്ചൻ. അതുകൊണ്ടാണ് സഭ ആ പദവി നൽകിയതും.

എക്യുമെനിക്കൽ രംഗമായിരുന്നു അദ്ദേഹം പ്രവർത്തിച്ചിരുന്ന മറ്റൊരു മേഖല. ഓർത്തഡോക്സ് സഭയും  മാർത്തോമ്മ സഭയും തമ്മിലുള്ള ചർച്ചകളിൽ അദ്ദേഹം സജീവമായി ഇടപെട്ടിട്ടുണ്ട്. മറ്റുള്ളവരെ അറിഞ്ഞ് പ്രോത്സാഹിപ്പിക്കുന്നതിൽ അദ്ദേഹം ശ്രദ്ധിച്ചിരുന്നു. കാലം ചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി എന്നോട് വിദേശത്ത് പോയി പഠിക്കാൻ ആവശ്യപ്പെട്ടപ്പോൾ ഞാൻ ജോഷ്വാ അച്ചനോടാണ് ഉപദേശം തേടിയത്. അദ്ദേഹം അതിന്

എന്നെ പ്രോത്സാഹിപ്പിക്കുകയും തിരികെ എത്തിയപ്പോൾ സെമിനാരിയിൽ പഠിപ്പിക്കാനുള്ള അവസരം തരികയും ചെയ്തു.

സഭയുടെ വളർച്ച അതായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. സഭ സമാധാനത്തിലും ശാന്തിയിലും വളരണം എന്ന് അദ്ദേഹം ആഗ്രഹിച്ചു. ഞാൻ മെത്രാപ്പോലീത്തായായി വന്നപ്പോൾ ആ രീതിയിൽ ഉപദേശിക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ ഉപദേശം ഞാൻ എപ്പോഴും വിനയപൂർവ്വം സ്വീകരിച്ചിരുന്നു. അദ്ദേഹത്തെക്കുറിച്ച് ഓർക്കാൻ എനിക്ക് അഭിമാനമുണ്ട്. സഭയിൽ അദ്ദേഹത്തിനു പകരം അദ്ദേഹം മാത്രം. ഗുരുക്കന്മാരുടെ ഗുരുവായിരുന്നു അദ്ദേഹം. മലങ്കരസഭയുടെ ഗമാലിയേൽ എന്നാണ് അദ്ദേഹത്തെ വിശേഷിപ്പിക്കുന്നത്. പരിശുദ്ധനായ പൗലോസ് ശ്ലീഹാ ന്യായപ്രമാണം പഠിച്ചത് അന്നത്തെ ഏറ്റവും അഗ്രഗണ്യനായിരുന്ന ഗമാലിയേലിൽ നിന്നാണ്. ഞങ്ങളെല്ലാം വേദപുസ്തകം പഠിച്ചത് ഗമാലിയേൽ ആയിരുന്ന അച്ചനിൽ നിന്നാണ് എന്നതിൽ അഭിമാനവും സന്തോഷവും ഉണ്ട്. അച്ചന്റെ ആത്മാവിന് സ്വർഗത്തിൽ സന്തോഷം അനുഭവിക്കാൻ ഇടയാകട്ടെ എന്ന് പ്രാർഥിക്കുന്നു. കുടുംബാംഗങ്ങളെയും പ്രാർഥനയിൽ ഓർക്കുന്നു.



# മലങ്കരസഭയുടെ സ്വർണ്ണനാവുകാരന് യാത്രാമംഗളങ്ങൾ


## ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത

**(ചെങ്ങന്നൂർ ഭദ്രാസനം)**


ഏറെയായാൽ 80 എന്ന് സങ്കീർത്തനക്കാരൻ പറയുന്നു. 97 കഴിഞ്ഞ ഗുരുക്കന്മാരുടെ ഗുരുവിന്റെ വേർപാട് അറിഞ്ഞ നിമിഷം മനസ്സ് അറിയാതെ ഒന്ന് നിശബ്ദമായ പോലെ. മലങ്കരസഭയുടെ ഒരു അറ്റം മുതൽ മറ്റേ അറ്റം വരെയുള്ള കൺവൻഷൻ വേദികളെ ക്രിസ്തുവെന്ന സുവിശേഷം കൊണ്ട് ഉഴുതുമറിച്ച പോളച്ചൻ, ജോർജ് അച്ചൻ, ഇപ്പോൾ ജോഷാച്ചനും താൻ പ്രിയം വെച്ച സ്വർഗ്ഗ നാട്ടിൽ കൂടിക്കാഴ്ചയ്ക്ക് വേദിയൊരുക്കുന്നു.

ഭൗതികമായി പ്രിയ ഗുരുവിന്റെ വേർപാട് മനസ്സിൽ ഭാരം കൂട്ടുന്നു. എങ്കിലും, ആയുസ്സിന്റെ അവസാന നിമിഷത്തിലും ദൈവത്തോട് ചേർന്ന് ആയിരിക്കുവാൻ സാധിച്ചു എന്നത് ആ പിതാവിന് കിട്ടിയ മഹാഭാഗ്യമായി കാണുന്നു. 'ആയുസ്സിന്റെ അവസാന നിമിഷം വരെയും സ്തുതിയും ബഹുമാനവും നിനക്ക് യോഗ്യമാകുന്നു ' എന്ന പ്രാർത്ഥന മനസ്സിരുത്തി ആത്മാർത്ഥമായി ഒരു പുരുഷായുസ്സ് മുഴുവൻ ചൊല്ലിയതിന്റെ പ്രതിഫലം എന്നുവേണം അതിനെ പറയുവാൻ.

ബഹു. ജോഷാ അച്ചന്റെ മാനസ വിശുദ്ധൻ എന്ന് വിളിക്കാവുന്ന വിശുദ്ധ പൗലോസിന്റെ ഭാഷയിൽ 'ജീവിക്കുന്നത് ക്രിസ്തുവും മരിക്കുന്നത് ലാഭം എന്ന്' സ്വതസിദ്ധമായ പുഞ്ചിരിയോടെ അച്ചൻ മൗനമായി പറയുന്നു. സുവിശേഷത്തിന്റെ വാക്ചാതുര്യമുള്ള സ്വർണ്ണ നാവു കൊണ്ടും, പിന്നീട് രോഗം വന്നു മുറിഞ്ഞിട്ടും സുവിശേഷത്തിന്റെ തങ്ക ശോഭയ്ക്ക് ഒട്ടും മങ്ങൽ ഏൽക്കാതെ പ്രഘോഷിച്ച പുരോഹിത ശ്രേഷ്ഠൻ. ആരോഗ്യത്തോടും പിന്നീട് ബലിഷ്ഠമായ കരങ്ങൾ കൊണ്ടും എഴുതിക്കൂട്ടിയ ദൈവവചനങ്ങളുടെ കൂമ്പാരങ്ങൾക്ക് ഇരുവായ്ത്തലയുള്ള വാളിന്റെ മൂർച്ച പോലെ ഹൃദയങ്ങളെ കീറിമുറിക്കുവാൻ തക്ക കരുത്ത് ആർജിച്ച ദൈവത്തിന്റെ സ്വന്തം എഴുത്തുകാരൻ.

ഗുരുക്കന്മാരുടെ ഗുരുവും, ഗുരുക്കന്മാരിൽ രത്നവുമായി ശോഭിച്ച മഹാഗുരു, വിശുദ്ധ സഭ ഏൽപ്പിച്ച ഉത്തരവാദിത്വങ്ങൾ എല്ലാം ആത്മാർത്ഥതയോടും വിനയത്തോടും പുഞ്ചിരിയോടും നിറവേറ്റിയ സൗമ്യനും, ബുദ്ധിമാനും ആയ ഭരണകർത്താവും വേദശാസ്ത്ര പണ്ഡിതനും ഇങ്ങനെ എഴുതിയാൽ തീരാത്ത വിശേഷണങ്ങൾ ഉള്ള ഒരു മഹാപുരുഷന്റെ വിടവാങ്ങലിൽ ആ ക്രിസ്തുഭാവമുള്ള മുഖത്തേക്ക് നോക്കി മൗനമായി പ്രാർത്ഥിക്കുവാൻ അല്ലാതെ മറ്റൊന്നിനും കഴിയുന്നില്ല.

ഞങ്ങളുടെ സംഘ നേതാവേ സമാധാനത്തോടെ പോവുക. അവിടുത്തെ എളിയ ശിഷ്യൻ എന്ന നിലയിൽ ബലഹീനനായ എന്റെയും, ചെങ്ങന്നൂർ ഭദ്രാസനത്തിന്റെയും പ്രാർത്ഥനാഞ്ജലികൾ ആ പാദാരവിന്ദങ്ങളിൽ സമർപ്പിക്കുന്നു.




**മലങ്കര സഭാ ഗുരുരത്നം ഫാ. ടി. ജെ. ജോഷ്വായുടെ ഭൗതിക ശരീരം പഠിത്ത വീടിന്റെ മണ്ണിൽ...**

# സുവിശേഷത്തിന്റെ അറിവൊളി

## ഫാ. ഡോ. കെ. എം. ജോർജ്

ആചാര്യ ശ്രേഷ്ഠനായ റ്റി. ജെ. ജോഷ്വാ അച്ചനെ ഓർമ്മവച്ച നാൾ മുതൽ കേട്ടിരുന്ന ഒരു തലമുറയിൽപ്പെട്ട ആളാണ് ഞാൻ. ചങ്ങനാശ്ശേരി എസ്.ബി. കോളേജിൽ പ്രീ യൂണിവേഴ്സിറ്റിക്ക് പഠിക്കുമ്പോഴാണ് ഞാൻ അച്ചനെ യഥാർത്ഥത്തിൽ പരിചയപ്പെടുന്നത്. ഞായറാഴ്ചകളിൽ കോളേജ് ഹോസ്റ്റലിൽ നിന്നും ആരാധനയ്ക്ക് പോകുന്നത് ചങ്ങനാശ്ശേരിയിലെ സി.എസ്.ഐ പള്ളിയിലാണ്. ഓർത്തഡോക്സ് സഭയ്ക്ക് അന്നവിടെ പള്ളിയില്ല. അതിരാവിലെ ഏഴുമണിക്ക് യുവ വൈദികനായ ജോഷ്വാ അച്ചന്റെ കുർബാനയുണ്ട് ആ ചെറിയ പള്ളിയുടെ മദ്ഹായുടെ ഭിത്തിയിൽ വർണ്ണക്കണ്ണാടി പതിച്ച വൃത്താകാരത്തിൽ ഉള്ള ഒരു ജനൽ ഉണ്ടായിരുന്നു ജോഷ്വാച്ചൻ കാസായും പീലാസയുമെടുത്തു വരുമ്പോൾ ഉദയസൂര്യൻ സപ്തവർണ്ണങ്ങളുമായി ജനലിലൂടെ മദ്ബഹായെ പ്രകാശപൂരിതമാക്കും. പത്താം ക്ലാസ് കഴിഞ്ഞ് കോളജിൽ ചേർന്ന കൗമാരക്കാരനായ എനിക്ക് ആ രംഗം അത്യാനന്ദകരമായ സൗന്ദര്യാനുഭൂതിയായിരുന്നു. അന്നു മുതൽ ജോഷ്വാ അച്ചൻറെ പ്രസാദപൂർണ്ണമായ മുഖവും വർണ്ണശബളമായ കാപ്പ ഇട്ടിരുന്ന ആകാരവും വർണ്ണജാലകത്തിലൂടെ പ്രവേശിക്കുന്ന പ്രകാശവും എല്ലാം ചേർന്ന് സൃഷ്ടിച്ച അനർഘ നിമിഷങ്ങൾ ഇന്നും എന്നിൽ സജീവമാണ്.



വൈദികസെമിനാരിയിൽ ഞാൻ ചേരുമ്പോൾ അച്ചൻ മുൻ പരിചയം കൊണ്ടും സഹജമായ സ്നേഹ വാത്സല്യങ്ങൾ കൊണ്ടും എന്നെ പല കാര്യങ്ങളിലും പ്രോത്സാഹിപ്പിച്ചുകൊണ്ടിരുന്നു. പ്രത്യേകിച്ചും സാഹിത്യപരമായ കൊച്ചുകൊച്ചു രചനകളും വായനകളും നടത്തുന്നത് അച്ചൻ സന്തോഷത്തോടെ വീക്ഷിച്ചു. ഓർത്തഡോക്സ് യൂത്ത് മാസികയുടെ ചീഫ് എഡിറ്റർ ആയിരുന്ന അദ്ദേഹം അന്ന് അതിൽ ചെറിയ ലേഖനങ്ങൾ എഴുതി പ്രസിദ്ധീകരിക്കുവാനും എന്നെ ഉത്സാഹിപ്പിച്ചു കൊണ്ടിരുന്നു. സെമിനാരിയിൽ രണ്ടാം വർഷം പഠിക്കുമ്പോൾ വിദ്യാർഥികളുടെ സാഹിത്യ-വേദശാസ്ത്ര ചിന്തകൾ പ്രതി ഫലിപ്പിക്കുവാൻ ഒരു കയ്യെഴുത്തുമാസിക ഉണ്ടാകണമെന്ന് ആഗ്രഹിച്ച് അച്ചനോട് പറഞ്ഞു. അച്ചൻ അതിന് പല പേരുകളിൽ നിന്നു ദീപ്തി എന്ന പേര് തിരഞ്ഞെടുക്കുകയും പിന്നീട് അത് സെമിനാരിയുടെ അതിമനോഹരമായ വാർഷിക പ്രസിദ്ധീകരണം ആയിത്തീരുകയും ചെയ്തു. സെമിനാരിയിൽ അന്ന് ഫാ. പോൾ വർഗീസ്, ഫാ. എം.വി. ജോർജ്, ഫാ. കെ. എം. അലക്സാണ്ടർ, ഫാ. കെ. കെ. മാത്യൂസ്, ഞാർത്താങ്കൽ കോരുത് മല്പാൻ, ടി. ജെ. എബ്രഹാം മൽപ്പാൻ തുടങ്ങിയവരായിരുന്നു ഫാക്കൽറ്റി. ഞങ്ങൾ പഠനം തുടങ്ങുമ്പോൾ സെമിനാരിയുടെ പുതിയ കെട്ടിടം പണി ആരംഭിച്ചതേയുള്ളൂ. അതുകൊണ്ട് പഴയസെമിനാരി ചാപ്പലിന്റെ വരാന്തയിലും ലൈബ്രറിയിലും മറ്റുമാണ് ക്ലാസുകൾ നടത്തിയിരുന്നത്. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയുടെ വത്സല പുത്രനായി സഭാ ജീവിതം തുടങ്ങിയ കൗമാര കാലം മുതൽ അച്ചന്റെ ശ്രദ്ധ മുഴുവനും കർത്താവായ യേശു ക്രിസ്തുവിന്റെ സുവിശേഷവും അതിന്റെ വ്യാഖ്യാനവും ആയിരുന്നു മലങ്കരസഭയിലെ എല്ലാ പ്രധാനപ്പെട്ട ഇടവകകളിലും തുടർച്ചയായ വർഷങ്ങളിൽ അദ്ദേഹം വേദപ്രഭാഷണം നടത്തി. അദ്ദേഹത്തിന്റെ മധുരോദാരമായ ശബ്ദവും ആകാരവും എല്ലാവർക്കും മനസ്സിലാകുന്ന ഭാഷയും അദ്ദേഹത്തെ പ്രിയങ്കരൻ ആക്കി തീർത്തു.




അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ആകെത്തുക വിലയിരുത്തുമ്പോൾ അതിനെ ഒരു ഗോസ്പൽ ഫോക്കസ് എന്നു വിശേഷിപ്പിക്കാമെന്ന് തോന്നുന്നു. ഏറ്റവും അവസാനം അദ്ദേഹം മരിക്കുന്നതിന് 10 ദിവസങ്ങൾക്ക് മുമ്പ് മാർത്തോമാ സഭയിലെ ഡോ. എം. ജെ ജേക്കബച്ചനുമായി അച്ചനെ കണ്ടപ്പോഴും സുവിശേഷത്തിന്റെ വെളിച്ചത്തെ കുറിച്ചാണ് അദ്ദേഹം സംസാരിച്ചത്. അദ്ദേഹം പ്രായോഗിക ക്രിസ്തീയ ജീവിതത്തിന് വളരെ ഊന്നൽ നൽകി. അതുകൊണ്ട് വൈദികരുടെ അജപാലന ശുശ്രൂഷ, കുടുംബ ഭദ്രതയ്ക്ക് വേണ്ടിയുള്ള പ്രബോധനങ്ങൾ, യുവ ദമ്പതിമാർക്കുള്ള കൗൺസിലിംഗ് തുടങ്ങി നിരവധി കാര്യങ്ങളിൽ അദ്ദേഹത്തിൻറെ പ്രായോഗിക ബുദ്ധി തെളിഞ്ഞുനിന്നു. അതിപ്രഗൽഭരായ ഗീവർഗീസ് മാർ ഒസ്താത്തിയോസ്, പൗലോസ് മാർ ഗ്രീഗോറിയോസ് എന്നിവരൊക്കെ ആശയലോകത്ത് അജയ്യരായി നിന്നെങ്കിലും സെമിനാരിയുടെ അനുദിന നടത്തിപ്പിൽ അവരൊക്കെ അച്ചനോടാണ് ഉപദേശം ചോദിച്ചു കൊണ്ടിരുന്നത്. സുവിശേഷജ്ഞാനവും അനുദിന ജീവിതവും സമൂഹ ജീവിതത്തിന്റെ വിവിധ മാനങ്ങളും സമതുലിതമായി ഒരുമിച്ചു കൊണ്ടുപോകുവാൻ അച്ചന് കഴിഞ്ഞു. ഇത് അപൂർവമായ ഒരു സിദ്ധിയും കൃപാവരവും ആയിരുന്നു എന്ന് പറയാം.

മുൻ പറഞ്ഞ മൂന്ന് പ്രതിഭാശാലികൾ ഉൾപ്പെടെയുള്ള നല്ല ഒരു ഫാക്കൽറ്റിയുടെ കീഴിൽ പഠിക്കുവാൻ സാധിച്ചത് വലിയ ഭാഗ്യമായി ഞങ്ങളുടെ തലമുറക്കാർ കരുതുന്നു. അന്ന് സെമിനാരിയിൽ ഭക്ഷണമാണെങ്കിലും സ്ഥല സൗകര്യം, ലൈബ്രറി എന്നിവ ആണെങ്കിലും എല്ലാം ഏതാണ്ട് ദാരിദ്ര്യ രേഖയോട് തൊട്ടുനിന്ന സമയമാണ്, പക്ഷേ അതിനെ അതിജീവിക്കുവാൻ പ്രബുദ്ധരായ ഈ ഗുരുക്കന്മാരുടെ ജ്ഞാനവും ക്രിസ്തീയ സമർപ്പണവും സെമിനാരിയോടുള്ള സമ്പൂർണ്ണ പ്രതിബദ്ധതയും സഹായിച്ചു അവരുടെ ശിഷ്യസമൂഹത്തിൽ നിന്നും ആദ്യമായി സെമിനാരിയിൽ പഠിപ്പിക്കുവാനുള്ള ഭാഗ്യവും നിയോഗവും എനിക്കുണ്ടായി. എന്നാൽ മുൻ വിദ്യാർഥിയും ശെമ്മാശനും ആയിരുന്ന എന്നോട് പൂർണമായ സമഭാവനയോടും, കാരുണ്യത്തോടും കൂടിയാണ് ജോഷ്വാച്ചൻ ഉൾപ്പെട്ട ഈ മഹാരഥന്മാർ വർത്തിച്ചത്. ഏതൊരു കലുഷമായ സാഹചര്യത്തിലും അച്ചന്റെ മായാത്ത പുഞ്ചിരിയും നിരാശ ലേശവും ഇല്ലാത്ത നിലപാടും സെമിനാരി സമൂഹത്തിൻറെ കെട്ടുറപ്പിനെ ഒട്ടൊന്നുമല്ല സഹായിച്ചത്.

അച്ചന്റെ സുവിശേഷ താൽപര്യത്തെ കുറിച്ച് പറയുമ്പോൾ ശ്രദ്ധേയമായ ഒരു സംഗതി സൂചിപ്പിക്കേണ്ടതുണ്ട്. അപ്പോസ്തോലന്മാരുടെ കാലത്തിനു ശേഷം ക്രിസ്തീയ സഭ കൂടുതൽ കൂടുതൽ സ്ഥാപനവൽക്കരിക്കപ്പെട്ടപ്പോൾ രണ്ട് പിന്തുടർച്ചാ ധാരകൾ ഉരുത്തിരിയുന്നുണ്ട്. ഒന്ന് അധികാരത്തിന്റെയും സ്ഥാനത്തിൻറെയും. മെത്രാന്മാർ വൈദികർ ശെമ്മാശൻമാർ തുടങ്ങി വൈദിക ശ്രേണി അധികാരം കൈയാളുകയും കാനോനികമായും വ്യവസ്ഥാപിതമായും ഉള്ള പൗരോഹിത്യ പാരമ്പര്യം നിലനിർത്തുകയും ചെയ്തു . ഇത് സഭയുടെ ഘടനയെയും സാമൂഹികമായ ഭദ്രതയെയും ഉറപ്പുവരുത്തി. രണ്ടാമത്തെ ധാര

എന്ന് പറയുന്നത് സമാന്തരമായി ഉയർന്നു വന്നതാണ്. അത് സുവിശേഷത്തിന്റെ ജ്ഞാനം, മനനം, വ്യാഖ്യാനം, പ്രബോധനം എന്നിവയുടെ ഒരു ഗുരുപരമ്പരയാണ്. ഇവിടെയാണ് സഭയുടെ ദൗത്യം, മിഷൻ, ഭാവി എന്നിവയെല്ലാം വിചിന്തനം ചെയ്യപ്പെട്ടത്.

സഭയുടെ നല്ല കാലഘട്ടങ്ങളിലൊക്കെ ഈ രണ്ടുധാരകളും സമ്യക്കായി ചേർന്നു പോയിട്ടുണ്ട്. അതായത് കാനോനിക അധികാരമുള്ള വൈദിക ശ്രേണി സുവിശേഷ വെളിച്ചം ഉൾക്കൊണ്ട് യേശുക്രിസ്തു വിന് സാക്ഷ്യം വഹിക്കുകയും ചിലപ്പോൾ ചിലർ രക്തസാക്ഷികളാവുകയും ചെയ്തു. എന്നാൽ പിൽക്കാലത്ത് ചില സാഹചര്യങ്ങളിൽ ഇവ തമ്മിൽ ചേരാതെ വരികയും ഒരു വശത്ത് അധികാരവും സ്ഥാനവും സ്തുതിപാഠകരും സമ്പത്തും ഒക്കെയായിട്ട് തീരുകയും അറിവിൻറെ ഗുരുപാരമ്പര്യം ബലഹീനമാകുകയും ജനങ്ങൾക്ക് ഇടയസേവനം ലഭിക്കാതെ അവർനിസ്സഹായരാവുകയും ചെയ്തിട്ടുണ്ട്. ഇത് ചരിത്രത്തിൽ നമുക്ക് കാണാം. ഇപ്പോഴും ഈ പ്രവണതകൾ ഉണ്ട്. ജോഷാ അച്ചൻറെ നിലപാടും വ്യാഖ്യാനങ്ങളും ഈ രണ്ട് ധാരകളെയും സമീചീനമായി നിലനിർത്താൻ സഹായിച്ചിട്ടുണ്ട്. അച്ചൻ അധികാര സ്ഥാനങ്ങളെ ബഹുമാനിച്ചു. സഭയുടെ പ്രധാന ഇടയന്മാരും വൈദികരും അടക്കം അനേകർ അച്ചന്റെ വിദ്യാർത്ഥികൾ ആയിരുന്നു എന്നാൽ അച്ചൻ സ്തുതി പാഠകരുടെ കൂടെയോ അധികാരത്തിൻറെ ഉച്ഛിഷ്ടഭോജികളുടെ കൂടെയോ ഒരിക്കലും നിന്നില്ല. നേരെമറിച്ച് യേശുക്രിസ്തുവിന്റെ സുവിശേഷത്തിൻറെ കാതൽ എന്താണ്?, പൗലോസ് അപ്പോസ്തോലനെ പോലെയുള്ളവർ അത് എങ്ങനെ ജീവിതഗന്ധിയായി വ്യാഖ്യാനിച്ചു?, ഇന്ന് അതിന്റെ പ്രസക്തി എന്താണ്? ഈ കാര്യങ്ങളിലായിരുന്നു അച്ചന്റെ ശ്രദ്ധ മുഴുവൻ. നമുക്ക് ലഭിച്ച ഒരു നല്ല പൈതൃകമാണിത്. ജീവിതത്തിന്റെ സുവിശേഷ ഫോക്കസ് നഷ്ടപ്പെടാതെ പ്രായോഗിക ജീവിതത്തിന്റെ എല്ലാ കരുക്കളും മനസ്സിലാക്കി പ്രസാദ മധുരമായ ജീവിതം നയിച്ച ഞങ്ങളുടെ ഗുരുശ്രേഷ്ഠന് നമോവാകം! പ്രകാശത്തിൽ നിന്നുള്ള പ്രകാശമായവന്റെ പ്രകാശമണ്ഡലത്തിലേക്ക് അങ്ങ് പ്രവേശിക്കട്ടെ.



**TRIBUTE TO FATHER DR. T. J. JOSHUA**

Dr T. J. Joshua, a great theologian of the Malankara Orthodox Church has left us for his heavenly abode. Fr. Joshua has bequeathed a living heritage of ecclesiastical service as a preacher, writer, Professor of Theology and a man of Ecumenism. His books, articles and contributions in Theological and Ecumenical seminars and symposiums will remain a living testimony of his person and Christian witness. He was well known among Orthodox and Catholic theologians both in India and abroad. He was an active member of the Ecumenical Dialogue that the Catholic Church and the Malankara Orthodox Church conduct together. Let us be thankful to the Lord for having given such a great theologian for the churches in India. May I join with all those who have befriended him to convey my condolences and prayers to his bereaved family and the Malankara Orthodox Syrian Church as a whole. May the Lord grant him eternal rest! Praise be to God!



CARDINAL GEORGE ALENCHERRY

# ദൈവം ഉപയോഗിച്ച മനുഷ്യൻ

## സഖറിയാ മാർ സേവേറിയോസ്

ഇക്കഴിഞ്ഞ വ്യാഴം ഉച്ചതിരിഞ്ഞാണ് അലക്സ് അച്ചനോടൊപ്പം വന്ദ്യനായ ജോഷ്യാച്ചനെ കാണാനെത്തിയത്. വീണതിന്റെ ചെറു പരുക്കുകളോടെ കട്ടിലിൽ കിടന്നുകൊണ്ടാണ് സംസാരം. നേരിയ ഓർമ്മപ്പിശകിന്റേതാവാം ഒരേ കാര്യങ്ങൾ പലയാവർത്തി അന്ന് അച്ചൻ പറഞ്ഞു.

പക്ഷെ, പറഞ്ഞതെല്ലാം ജീവിതത്തിന്റെ മറുകര കണ്ട ഒരു ജ്ഞാന വൃദ്ധന്റെ ശുഭവചനങ്ങൾ മാത്രമായിരുന്നു.

ആവർത്തിച്ചത് ഇങ്ങനെയാണ്., ഞാൻ മരിക്കുമ്പോൾ എന്റെ ജീവിതത്തെക്കുറിച്ച് ഒരു വാചകത്തിൽ ഇങ്ങനെ പറയണം, "ദൈവം ഉപയോഗിച്ച മനുഷ്യൻ. ഞാനൊരു മഹാബുദ്ധിമാനായിരുന്നില്ല. ഒരു സാധാരണക്കാരൻ. എന്നാൽ നാടൊട്ടുക്ക് സുവിശേഷമറിയിക്കാൻ ദൈവം എന്നെ തെരഞ്ഞെടുത്തു.. 71 പുസ്തകങ്ങൾ എഴുതിച്ചു. അതിൽത്തന്നെ ബൈബിളിലെ കുടുംബങ്ങൾ പത്തു പതിപ്പുകൾ പ്രസിദ്ധീകരിച്ചു. 33 വർഷങ്ങൾ മലയാള മനോരമയിൽ ചിന്താവിഷയം മുടങ്ങാതെ സൂക്ഷിച്ചു. അനേക വൈദിക സ്ഥാനികളെ പഠിപ്പിച്ചു. ഞാൻ സംതൃപ്തനാണ്." എന്നിങ്ങനെ ആവർത്തിച്ചു കൊണ്ടിരുന്നു...

ശരിക്കും ആശ്ചര്യം തോന്നിയത് ഒരു സുവിശേഷ ഭാഗമോർത്തിട്ടാണ്. ഹൃദയം നിറഞ്ഞു കവിയുന്നതത്രേ വായ് പ്രസ്താവിക്കുന്നത് എന്ന തിരുവചനം. ഒരു ശതാബ്ദത്തോളമുള്ള ജീവിതാനുഭവങ്ങളെ കാച്ചിക്കുറുക്കിയെടുത്തപ്പോൾ TJJ എന്ന മൂന്നക്ഷരം സ്വയമടയാളപ്പെടുത്തിയത് ''ദൈവം ഉപയോഗിച്ച മനുഷ്യൻ" എന്ന സമ്മോഹനമായ ഒരു വരി കൊണ്ടാണ്.

തപ്ത മനസ്സുകളുടെ പരിഭവങ്ങളുടെയും പരാതികളുടെയും ഇരുൾ ചൂഴുന്ന വർത്തമാനത്തെ അന്ത്യസന്ദേശത്തിലെ തൃപ്ത മനസ്സിന്റെ വെളിച്ചത്താൽ നിറയ്ക്കുന്ന മഹാഗുരോ പ്രണാമം. താലന്തുകളെ വിശ്വസ്തതയോടെ വ്യാപാരം ചെയ്ത ധന്യാചാര്യാ സമാധാനത്താലെ പോവുക.!

# മാറ്റൊഴിയാത്ത ഒരു രത്നം

## ഡെറിൻ രാജു

'ബഷീർ അന്തരിച്ചു. ഏത് ബഷീർ എന്ന് ചോദ്യമില്ല. മലയാളത്തിന് ഒരു ബഷീറേ ഉള്ളു. വൈക്കം മുഹമ്മദ് ബഷീർ.' മുപ്പതു വർഷം മുമ്പ് ബഷീർ അന്തരിച്ചപ്പോൾ മലയാള മനോരമ എഴുതിയ മുഖപ്രസംഗത്തിലെ ആദ്യ വാക്യമാണിത്.

അതുപോലെ തന്നെയാണ് ജോഷാച്ചൻ അന്തരിച്ചു എന്ന് പറയുന്നതും. ഏത് ജോഷാച്ചൻ എന്ന് ഒരു മറുചോദ്യമില്ല. മലങ്കരസഭയ്ക്ക് ആകെ ജോഷാച്ചൻ എന്നു പറയാൻ ഒരു ജോഷാച്ചനേയുള്ളു. മലങ്കരയുടെ ജോഷാച്ചൻ.

പ്രയാസങ്ങളുടെയും വേദനകളുടെയും മദ്ധ്യത്തിൽ നിന്ന് പ്രതിസന്ധികളുടെയും പ്രതികൂലതകളുടെയും നടുവിൽ നിന്ന് പ്രത്യാശാതുറമുഖത്തേക്ക് അനേകായിരങ്ങളെ നയിച്ച ഒരു മനുഷ്യൻ കാലത്തിന്റെ സ്വാഭാവികഗതിയിലേക്ക് വിലയം പ്രാപിക്കുകയാണ്. മുപ്പത് വർഷമാണ് മുടങ്ങാതെ മലയാള മനോരമയിൽ അച്ചൻ ഞായറാഴ്ചകളിൽ 'ഇന്നത്തെ ചിന്താവിഷയ' മെഴുതിയത്.

മലങ്കരയുടെ ഒരു 'ഗമാലിയേലാ'ണ് ഇനി തന്റെ ശിഷ്യരുടെ ഓർമ്മയിൽ ജീവിക്കുക. വലിയ ഗമാലിയേലിന്റെ ശിഷ്യൻ; പൗലോസ് – അച്ചന്റെ ഏറ്റവും വലിയ ഒരു പ്രേരകശക്തിയായിരുന്നു. മരണമൊരു ലാഭമായി കണ്ട ആ പൗലോസിനെ അച്ചൻ എത്ര തവണ ഉദ്ധരിച്ചിട്ടുണ്ട്! ഗുരു തന്റെ ശിഷ്യരെ ഏൽപ്പിച്ചിട്ടു പോകുന്ന ചിലതുണ്ട്. ഗുരു നടന്ന വഴിയുടെ ബാക്കി നടക്കാനുള്ള ഒരു വിളി അതിലൊന്നാണ്; അത്ര എളുപ്പമല്ലെങ്കിലും. താൻ എഴുതിയ അക്ഷരങ്ങളിലും പറഞ്ഞ വാക്കുകളിലും ആ സ്വർണനാവുകാരൻ മാറ്റൊഴിയാത്ത ഒരു രത്നം പോലെ അവിരാമം പ്രശോഭിക്കും. ആദരാഞ്ജലികൾ



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




# മലയാളത്തിന്റെ സാന്ത്വന ദാർശനികൻ

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

മലയാളത്തിലെ സുവർണ്ണനാവും സാന്ത്വന ദാർശനികനുമായ മലങ്കരസഭാ ഗുരുരത്നം ഡോ. റ്റി. ജെ. ജോഷ്വ അച്ചൻ ഒരു നൂറ്റാണ്ടിന്റെ പുണ്യമാണ്. കേരളത്തിലെ ക്രൈസ്തവ സഭകൾക്ക് ശ്രേഷ്ഠഗുരുവും കൺവൻഷൻ പ്രഭാഷകനും പ്രശസ്ത വേദപുസ്തക വ്യാഖ്യാതവുമായിരുന്ന അദ്ദേഹം സാമൂഹിക, സാംസ്കാരിക, എക്യുമെനിക്കൽ രംഗത്തെ സജീവ സാന്നിധ്യമായിരുന്നു.

*ദൈവത്തിന്റെ വരപ്രസാദം എനിക്ക് ലഭിച്ചതുകൊണ്ട് കൊണ്ടാണ് വാമൊഴിയായും വരമൊഴിയായും ആശയ സംവേദനം ചെയ്യാൻ സാധിച്ചത്* എന്ന് 95–ാം വയസിൽ ഫാ. ഡോ. റ്റി. ജെ. ജോഷ്വ സാക്ഷിച്ചു. ആവർത്തന വിരസതയില്ലാതെ സമകാലിക സംഭവങ്ങളോട് ബന്ധിപ്പിച്ച് വേദവ്യാഖ്യാനങ്ങൾ എഴുതുവാനും പ്രഭാഷണങ്ങളിലൂടെ അവതരിപ്പിക്കാനും കഴിഞ്ഞത് ദൈവകൃപ ഒന്നുകൊണ്ട് മാത്രമാണെന്നും അദ്ദേഹം പറഞ്ഞു.

ഡോ. റ്റി. ജെ. ജോഷ്വ അച്ചന്റെ ഹൃദ്യമായ സംഭാഷണം, വാക്ചാതുര്യം, വേദനൈപുണ്യം, വിശകലന പാടവം, സംഘടനാ വൈഭവം, ശബ്ദ ഗാംഭീര്യം, മുഖപ്രസന്നത, ലളിതമായ ഭാഷാശൈലി, സമയനിഷ്ഠ എന്നിവ ആരെയും ആകർഷിച്ചു. അദ്ദേഹത്തിന്റെ ജീവിതവും സാക്ഷ്യവും സാന്നിധ്യവും മലങ്കര സഭയുടെ ഒരു നൂറ്റാണ്ടിന്റെ നേർക്കാഴ്ചയാണ്.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയിൽ 1947 ൽ ശെമ്മാശനായി പട്ടം സ്വീകരിക്കുമ്പോൾ 18 വയസും കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ 1954 ൽ അദ്ധ്യാപകനാകുമ്പോൾ 24 വയസും മാത്രം. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുമായി ബന്ധപ്പെട്ട എത്രയോ ചരിത്ര നിമിഷങ്ങൾക്കാണ് ഡോ. റ്റി. ജെ. ജോഷ്വ അച്ചൻ നേർസാക്ഷിയായത്. കോട്ടയം പഴയ സെമിനാരിയിൽ 1958 ഡിസംബർ 16 ന് നടന്ന സഭാ സമാധാനത്തിന്റെ ദൃക്സാക്ഷിയാണ് ഫാ. ഡോ. റ്റി. ജെ. ജോഷ്വ. അന്ന് അദ്ദേഹം ഓർത്തഡോക്സ് സെമിനാരിയിലെ യുവവൈദികനും അദ്ധ്യാപകനുമാണ്. രാത്രി പത്തുമണി കഴിഞ്ഞ് പഴയ സെമിനാരിയിൽ നടന്ന സഭാസമാധാനത്തിന്റെ മണി നാദത്തെക്കുറിച്ച് ആത്മകഥയായ *ഓർമ്മച്ചെപ്പിൽ* സ്മരിക്കുന്നുണ്ട്:

'രാവിന്റെ നിശബ്ദതയെ ഭേദിച്ചുയർന്ന മണിനാദം ആനന്ദത്തിന്റെയും ആഹ്ലാദത്തിന്റെയും അലയൊലി ആയിരുന്നു. പാത്രിയർക്കാ ഭാഗത്തെയും, കാതോലിക്കാഭാഗത്തേയും മേലദ്ധ്യക്ഷന്മാർ ചാപ്പലിന്റെ മദ്ബഹായിൽ പ്രവേശിച്ച് സഭാസമാധാനത്തിന്റെ സമ്മതരേഖ കൈമാറിയപ്പോൾ ഉണ്ടായ ആഹ്ലാദ പ്രകടനം വാക്കുകൾക്കതീതമാണ്. രാത്രിയിൽ ആ ചരിത്ര സംഭവത്തിന് ദൃക്സാക്ഷി ആകുവാൻ കഴിഞ്ഞത് വലിയ ഭാഗ്യമായി ഞാൻ കരുതുന്നു (പേജ് 44, 2007).

ഓർത്തഡോക്സ് സെമിനാരിയിൽ 1954 മുതൽ അദ്ധ്യാപകനായും വൈസ് പ്രിൻസിപ്പലായും (1984–1993) ആക്ടിംഗ് പ്രിൻസിപ്പളായും പ്രവർത്തിച്ച ഡോ. റ്റി. ജെ. ജോഷ്വാ അച്ചൻ പഴയ സെമിനാരിയുടെ മൂന്നു ജൂബിലികൾക്കാണ് സാക്ഷ്യം വഹിച്ചത്. പഴയ സെമിനാരിയുടെ 150 (1965), 175 (1990), 200 (2015) വാർഷികങ്ങൾക്ക് നേതൃത്വം നൽകുവാൻ മുൻനിരയിൽ പ്രവർത്തിച്ചു. ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ അതിരുകൾ വിശാലമാക്കിയ ജ്ഞാനയോഗിയാണ് ഫാ. ഡോ. റ്റി. ജെ. ജോഷ്വ.

മലങ്കര സഭയെ നയിച്ച മലങ്കര മെത്രാപ്പോലീത്തയും കാതോലിക്കായുമായ പ. ഗീവർഗീസ് ദ്വിതീയൻ ബാവ മുതൽ, ഒൻപതാം കാതോലിക്കയായ പ. മാത്യൂസ് തൃതീയൻ ബാവാ വരെയുള്ളവരുമായി ചേർന്നു പ്രവർത്തിക്കുവാൻ സാധിച്ചു. അനേക വൈദികരുടെയും മെത്രാപ്പോലീത്തന്മാരുടെയും ഗുരുവായ ഡോ. റ്റി. ജെ. ജോഷ്വ അച്ചന്റെ ശിഷ്യരാണ് പ. പൗലോസ് ദ്വിതീയൻ കാതോലിക്കാബാവയും (1946–2021) പ. മാത്യൂസ് തൃതീയൻ കാതോലിക്കാബാവായും. മലങ്കര സഭയിലെ 'ഗുരുക്കന്മാരുടെ ഗുരുവായ'തിനാൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ഡോ. റ്റി. ജെ. ജോഷ്വ അച്ചനെ 2016 ൽ മലങ്കര സഭാ ഗുരുരത്നം എന്ന സ്ഥാനനാമം നൽകി ആദരിച്ചു.

മലയാള മനോരമ ദിനപത്രത്തിലെ ഞായറാഴ്ച്ച പതിപ്പിൽ മൂന്നു പതിറ്റാണ്ടിലധികമായി നിർവിഘ്നം എഴുതിയ *ഇന്നത്തെ ചിന്താവിഷയം*. പ്രാർത്ഥനയുടെ വിശുദ്ധിയും ആത്മീയതയുടെ സുഗന്ധവും കാരുണ്യത്തിന്റെ മഹത്വവും പകരുവാൻ പൊതുസമൂഹത്തെ ത്വരിതപ്പെടുത്തി. വേദശാസ്ത്രവും പൗരസ്ത്യ ആദ്ധ്യാത്മീകതയും സാന്ത്വന ദർശനവും ഹൃദ്യവും വശ്യവുമായ ഭാഷയിൽ ആവിഷ്ക്കരിക്കുന്ന ചിന്താദീപങ്ങൾ ഡോ. റ്റി. ജെ. ജോഷ്വ അച്ചന്റെ ഹൃദയ തുടിപ്പുകളാണ്.

ഫാ. ഡോ. റ്റി. ജെ. ജോഷ്വയുടെ *ഇന്നത്തെ ചിന്താവിഷയ*ത്തിന്റെ ഉള്ളടക്ക വിശകലനങ്ങൾ പൊതുവേ ഏഴുതരത്തിൽ വിഭജിക്കാവുന്നതാണ്:

1. ക്രിസ്തുമസ്, പുതുവർഷം, ഈസ്റ്റർ തുടങ്ങിയ പ്രധാന ദിവസങ്ങൾക്ക് ധാർമ്മിക ചൈതന്യവും ആദ്ധ്യാത്മിക മൂല്യവും പകരുന്ന ബൈബിൾ പ്രബോ

ധനങ്ങൾ.

2. പ്രാർത്ഥന, വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവ ആത്മീയ ശിക്ഷണത്തിന്റെ ഭാഗമാക്കിത്തീർക്കുന്നതിനുള്ള സാരോപദേശങ്ങൾ.

3. കുടുംബ ബന്ധങ്ങൾ പരസ്പര ഐക്യത്തിലും സാഹോദര്യത്തിലും വളരുന്നതിനും ഭാര്യഭർത്തൃ ബന്ധവും മക്കളുടെ ഭാവിയും സുരക്ഷിതമാക്കുന്നതിനുമുള്ള വ്യക്തമായ മാർഗ്ഗനിർദ്ദേശങ്ങൾ.

4. വിവിധതര രോഗം, കഷ്ടത, പ്രതിസന്ധി എന്നിവ അതിജീവിക്കുന്നതിനുള്ള സാന്ത്വന സന്ദേശങ്ങൾ

5. സാമ്പത്തിക കാര്യവിചാരകത്വവും ധാർമ്മിക-സന്മാർഗ്ഗിക ദർശനവും പകരുന്ന വേദ ബോധനങ്ങൾ

6. ജീവിത വിജയത്തിനായി വളർത്തേണ്ട സുകൃതങ്ങളുടെയും അകറ്റേണ്ട ദുശ്ശീലങ്ങളുടെയും കൃത്യമായ മാർഗ്ഗരേഖകൾ

7. വാർദ്ധക്യ രോഗങ്ങളും മാനസിക പ്രശ്നങ്ങളും ശക്തിപ്പെടുമ്പോൾ അതിജീവനത്തിനും സ്ഥിരോത്സാഹത്തിനുമുള്ള കർമ്മ പദ്ധതികൾ.

*ഇന്നത്തെ ചിന്താവിഷയത്തിലൂടെ* സാന്ത്വന ദർശനത്തിന്റെ വേദവിജ്ഞാനീയവും ആദ്ധ്യാത്മീക കാഴ്ചപ്പാടും സാഹിത്യസൗന്ദര്യവും പകർന്ന മഹാപൗരുഷമാണ് ഫാ. ഡോ. റ്റി. ജെ. ജോഷ്വ. ബൈബിൾ പ്രബോധനവും ആദ്ധ്യാത്മിക ദർശനവും എഴുത്തിലും വാക്കിലും നൈസർഗ്ഗികമായി അവതരിപ്പിച്ച് മലയാളികളുടെ ഹൃദയം കീഴടക്കി.

മലങ്കര സഭയിൽ കൺവൻഷൻ പ്രഭാഷണ രംഗത്ത് 70 വർഷവും വേദശാസ്ത്ര അദ്ധ്യാപന രംഗത്ത് 70 വർഷത്തെ നൈപുണ്യവുമുള്ള മഹാഗുരുവായ ഡോ. റ്റി. ജെ. ജോഷ്വ അച്ചൻ മലയാള സാഹിത്യത്തിനും ഭാഷയ്ക്കും 70 ൽ അധികം പുസ്തകങ്ങളാണ് സമർപ്പിച്ചത്.

ഫാ. ഡോ. റ്റി. ജെ. ജോഷ്വയുടെ ഗ്രന്ഥങ്ങൾ പങ്കിടുന്ന സാന്ത്വന സ്പർശം അനേകരെ ആകർഷിക്കുന്നു. അദ്ദേഹം എഴുതിയ ഗ്രന്ഥങ്ങളെ പൊതുവായി ഏഴുതരത്തിൽ തരംതിരിക്കാവുന്നതാണ്. ഓരോ വിഭാഗത്തെക്കുറിച്ചും ദീർഘമായ പഠനങ്ങളും വിശകലനങ്ങളും ഇനിയും ഉണ്ടാകണം. ഓരോ ഗ്രന്ഥവും എഴുതിയ സാഹചര്യവും പശ്ചാത്തലവും ദർശനവും അടയാളപ്പെടുത്തുവാനും കഴിയണം.

1. പുതിയ നിയമത്തിലെ പ്രധാന ഗ്രന്ഥങ്ങളുടെ വേദവ്യാഖ്യാനങ്ങൾ ലളിതസുന്ദരമായ ഭാഷയിൽ അവതരിപ്പിക്കുന്നു.

2. സങ്കീർത്തനങ്ങളുടെ വേദഭാഷ്യവും ധ്യാനാത്മക ചിന്തകളും സമഗ്രമായി വിശകലനം ചെയ്യുന്നു.

3. ബൈബിളിലെ പഴയ - പുതിയ നിയമ ഭാഗങ്ങളിലെ വാക്യങ്ങൾ, പ്രഭാഷണ ശൈലിയിൽ രൂപശില്പം ചെയ്തിരിക്കുന്നു.

4. ബൈബിളിലെ കുടുംബങ്ങൾ, ബൈബിളിലെ വനിതകൾ എന്നിവ വിശദമായി സമകാലിക കുടുംബ പശ്ചാത്തലത്തിൽ അപഗ്രഥിക്കുന്നു.

5. മലങ്കര സഭാ പിതാക്കന്മാരെക്കുറിച്ചുള്ള സംക്ഷിപ്തവും സമഗ്രവുമായ വിവരണങ്ങൾ സ്വാനുഭവ വെളിച്ചത്തിൽ പങ്കിടുന്നു.

6. ഒരു നൂറ്റാണ്ടിന്റെ ജീവിതാനുഭവങ്ങൾ വിവിധ ആത്മകഥാഗ്രന്ഥങ്ങളിലൂടെ വെളിപ്പെടുത്തുന്നു.

7. മതാതീത കാഴ്ചപ്പാടിൽ, ബൈബിൾ വചനങ്ങൾക്ക് വേദവ്യാഖ്യാനവും സാന്ത്വന സ്പർശവും പകരുന്ന ഇന്നത്തെ ചിന്താവിഷയങ്ങൾ നാനാജാതി മതസ്ഥർക്ക് സ്വീകാര്യമാകുന്നു.

**ഉപസംഹാരം**

ജീവിതത്തിലും അക്ഷരത്തിലും സൗമ്യ സാന്നിധ്യത്തിന്റെ പ്രകാശം പരത്തുന്ന മലങ്കരയിലെ ഗുരുക്കന്മാരുടെ ഗുരുവായ 'മലങ്കര സഭാ ഗുരുരത്നം' ഡോ. റ്റി. ജെ. ജോഷ്വ അച്ചന്റെ ധന്യജീവിത സാക്ഷ്യത്തിനു മുമ്പിൽ ഹൃദയപൂർവ്വം പ്രണാമം.

❑



## ലീഗൽ കോൺക്ലേവ് നടന്നു

കൊച്ചി: മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം ലീഗൽ ഫോറത്തിന്റെ ആഭിമുഖ്യത്തിൽ എറണാകുളം കളമശ്ശേരി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് ലീഗൽ കോൺക്ലേവ് നടത്തപ്പെട്ടു. മലങ്കര സഭയിലെ മുതിർന്ന അഭിഭാഷകരും നിയമ വിദ്യാർഥികളും പങ്കെടുത്ത ചടങ്ങിന് ജസ്റ്റീസ് കെ സുരേന്ദ്ര മോഹൻ ഉദ്ഘാടനം നിർവഹിച്ചു.സഖറിയാ മാർ നിക്കോളോവോസ്, യൂഹാനോൻ മാർ പോളികാർപ്പോസ്, അലക്സിയോസ് മാർ യൗസേബിയോസ്, എബ്രഹാം മാർ സെറാഫിം എന്നീ മെത്രാപ്പോലീത്തമാരും, അഡ്വ. എസ്. ശ്രീകുമാർ, അഡ്വ. കുര്യാക്കോസ് വർഗീസ്, റോഷൻ ഡി അലക്സാണ്ടർ, അഡ്വ. എബിൻ വർക്കി, അഡ്വ. എം. സി. സ്കറിയ, അഡ്വ. വർഗീസ് പി. തോമസ്, ലീഗൽ ഫോറം സെക്രട്ടറി അഡ്വ. പ്രസിൻ ജോർജ് തുടങ്ങിയവർ പങ്കെടുത്തു.



## 'ത്രിത്വാശ്രമത്തിലെ വിശ്വാസധീരൻ' പ്രകാശനം ചെയ്തു

റാന്നി: തിരുവനന്തപുരം ഭദ്രാസന പ്രഥമ മെത്രാപോലീത്തായും റാന്നി ഹോളി ട്രിനിറ്റി ആശ്രമം സ്ഥാപകനുമായ ഗീവർഗീസ് മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്തായുടെ ഇരുപത്തഞ്ചാം ഓർമ്മപ്പെരുന്നാൾ ആഘോഷങ്ങളുടെ ഭാഗമായി പ്രസിദ്ധീകരിച്ച 'ത്രിത്വാശ്രമത്തിലെ വിശ്വാസധീരൻ' എന്ന പുസ്തകം പരിശുദ്ധ കാതോലിക്കാ ബാവാ കുറിയാക്കോസ് മാർ ക്ലിമിസ് വലിയ മെത്രാപ്പോലീത്തായ്ക്കു നല്കി പ്രകാശനം ചെയ്തു. ഫാ. ബിജു പി. തോമസാണ് പുസ്തകം എഴുതിയിരിക്കുന്നത്. പൊതുസമ്മേളനത്തിൽ മാർ തേവോദോറോസ് അദ്ധ്യക്ഷത വഹിച്ചു. മലങ്കര സഭയ്ക്കു ബഹു മുഖമായ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ മെത്രാപ്പോലീത്തായായിരുന്നു മാർ ദീയസ്ക്കോറോസ് എന്നു പരിശുദ്ധ ബാവാ തിരുമേനി പ്രസ്താവിച്ചു. റാന്നി നിലക്കൽ ഭദ്രാസനാധിപൻ ജോഷ്വ മാർ നിക്കോദിമോസ്, ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, യാക്കോബ് മാർ ഏലിയാസ്, ഗീവർഗീസ് മാർ യൂലിയോസ് ഏബ്രഹാം മാർ സെറാഫി എന്നിവർ സംബന്ധിച്ചു. ഗ്രന്ഥകാരൻ ഫാ. ബിജു പി. തോമസ് പുസ്തക പരിചയം നടത്തി. 426 പേജുകൾ ഉള്ള പുസ്തകത്തിനു 400 രൂപയാണ് വില. എം.ഒ.സി. പബ്ലിക്കേഷൻസാണു പ്രസാധകർ.



# സൗമ്യ സാന്നിധ്യം

## ഡോ. ജെയ്സി കരിങ്ങാട്ടിൽ

പ്രശസ്ത എഴുത്തുകാരനും പ്രഭാഷകനും ചിന്തകനുമായ ഡോ. റ്റി. ജെ. ജോഷ്വ അച്ചനെ അടുത്ത് അറിയുന്നത് 1995 ൽ കോട്ടയം പഴയ സെമിനാരിയിൽ വെച്ചാണ്. അതിന് മുമ്പ് അദ്ദേഹത്തിന്റെ പ്രസംഗം കേൾക്കുവാനും ബൈബിൾ ക്ലാസ്സുകളിൽ പങ്കെടുക്കുവാനും അവസരം ലഭിച്ചിട്ടുണ്ട്. വിവിധ സമിതികളിൽ വന്ദ്യ അച്ചനുമായി ഹൃദയബന്ധം സ്ഥാപിക്കുവാൻ കഴിഞ്ഞത് ഒരനുഭവമായിരുന്നു. പ്രത്യേകിച്ച് അദ്ദേഹം സൺഡേസ്കൂൾ പ്രസ്ഥാനത്തിന് നൽകിയ അതുല്യ നേതൃത്വം വിസ്മരിക്കുവാൻ കഴിയില്ല. വ്യക്തി ബന്ധങ്ങൾ ആഴമാക്കിയ ആ സൗമ്യ സാന്നിധ്യം അതീവ ഹൃദ്യമാണ്.

മലങ്കര സഭയിലും സഭകളുടെ പൊതുവേദികളിലും നിരവധി സ്ഥാനവും നേതൃത്വവും അദ്ദേഹം വഹിച്ചിട്ടുണ്ടെങ്കിലും കോട്ടയം പഴയ സെമിനാരിയുമായുള്ള ബന്ധം വളരെ ആഴമേറിയതാണ്. സെമിനാരി പഠനത്തിനായി 1946 ൽ എത്തിയ അദ്ദേഹം ദീർഘകാലം വിവിധ തലങ്ങളിൽ സെമിനാരി പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി. സെമിനാരിയുമായി ഏഴര പതിറ്റാണ്ടിന്റെ ബന്ധമാണ് (1946-2024) വന്ദ്യ ഡോ. റ്റി. ജെ. ജോഷ്വ അച്ചനുള്ളത്. ദീർഘമായ അനുഭവ പരിചയത്തിന്റെ അടിസ്ഥാനത്തിൽ വളർന്നു വന്ന ജീവിതവഴികളും പഴയ സെമിനാരിയിലെ പ്രവർത്തനങ്ങളും അദ്ദേഹം പങ്കിടുന്നു:

**പഴയസെമിനാരിയിലെ ജീവിതവും പ്രവർത്തനവും എങ്ങനെയായിരുന്നു?**

ഓർത്തഡോക്സ് സെമിനാരിയിലെ നാലുവർഷപഠനത്തിനായിട്ടാണ് 1946 ജൂണിൽ എത്തിയത്. എങ്കിലും ഒരു വർഷത്തിനുശേഷം അതിനു വിരാമമിടേണ്ടി വന്നു. ഗീവർഗീസ് ദ്വിതീയൻ ബാവാ ഇടയ്ക്കൊക്കെ സെമിനാരി സന്ദർശിക്കും. വിദ്യാർത്ഥികളും അധ്യാപകരും ആദരപൂർവ്വം അദ്ദേഹത്തെ സ്വീകരിക്കും. ഒരിക്കൽ എല്ലാവരുംകൂടി നില്ക്കുമ്പോൾ മല്പാനാച്ചനോടായിട്ട്, എന്നെ ചൂണ്ടിക്കാണിച്ചുകൊണ്ട് പറഞ്ഞു: "ഇവനെ ഞാൻ അടുത്ത വർഷം ഇംഗ്ലീഷ് പഠിപ്പിക്കാൻ കോളജിൽ വിടുകയാണ്. അവൻ കൊച്ചാണല്ലോ. കോളജിൽ പഠിക്കട്ടെ". എന്റെ ഹൃദയത്തിലുണ്ടായ വികാരവായ്പ് വാക്കുകൾക്കതീതമാണ്.

**സെമിനാരി അദ്ധ്യാപകനായ കാലം എങ്ങനെയാണ് ഓർക്കുന്നത്?**

"പഠിത്തവീട്" 1815-ലാണ് ആരംഭിക്കുന്നത്. അവിടെ ഒരദ്ധ്യാപകനായി നിയമിക്കപ്പെടുക എന്നുള്ളത് എനിക്ക് സ്വപ്നം കാണാവുന്ന കാര്യമായിരുന്നില്ല. ഞാൻ അവിടെ നിയമിക്കപ്പെടുമ്പോൾ വയസ്സ് 24; ബി. ഡി. പരീക്ഷ കഴിഞ്ഞിട്ടേ ഉള്ളൂ. ഫലം അറിഞ്ഞിട്ടില്ല. എന്റെ കഴിവോ, മികവോ ഒന്നും തെളിയിക്കപ്പെടുവാൻ യാതൊരവസരവും ഉണ്ടായിട്ടില്ല. അതുവരെയും ഒരു വിദ്യാർത്ഥി മാത്രമായിരുന്നു.

അന്നു വൈദിക സെമിനാരി എം. ഡി. സെമിനാരി കോമ്പൗണ്ടിലായിരുന്നു. ഇന്നത്തെ ഏലിയാ കത്തീഡ്രലിനു കിഴക്കുവശത്ത് ഇന്നും അവശേഷിപ്പിക്കുന്ന രണ്ടു പഴയ കെട്ടിടങ്ങളുണ്ട്. അവിടെയായിരുന്നു സെമിനാരി അദ്ധ്യാപകരും വിദ്യാർത്ഥികളും താമസിച്ചിരുന്നത്. ക്ലാസ്സുകൾ ഓലമേഞ്ഞ ഒരു ഷെഡ്ഡിലും, ഒരു കെട്ടിടത്തിന്റെ ചരുപ്പിലുമായിരുന്നു. പഴയ ആ കെട്ടിടത്തെ അന്നു വിശേഷിപ്പിച്ചിരുന്നത് "ചിതൽക്കൊട്ടാരം" എന്നാണ്. എല്ലാ തരത്തിലും പരിമിതികൾ ഏറെയായിരുന്നു. അന്നത്തെ ടോയ്‌ലറ്റു സൗകര്യങ്ങൾ ഇന്നുള്ളവർക്ക് സങ്കല്പിക്കുകതന്നെ വിഷമം.

അന്നത്തെ അദ്ധ്യാപകരെ പരിചയപ്പെടുത്താം. പ്രിൻസിപ്പൽ മാത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്ത (വട്ടക്കുന്നേൽ തിരുമേനി), വൈസ് പ്രിൻസിപ്പലും ബർസാറും, ഫാ. കെ. ഫിലിപ്പോസ് (പിന്നീട് മാർ തെയോഫിലോസ്) സുറിയാനി മല്പാനായി ഫാ. എൻ. എ. യോഹന്നാൻ (പിന്നീട് കൊച്ചിയുടെ യൂഹാനോൻ മാർ സേവേറിയോസ്), ഫാ. എം. വി. ജോർജ് (ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്) ഫാ. കെ. എം. അലക്സാണ്ടർ (1984-ൽ നിര്യാതനായി), ഫാ. ഡോ. റ്റി. ജെ. ജോഷ്വ.

**സെമിനാരി പ്രിൻസിപ്പലന്മാരുമായുള്ള പ്രവർത്തനം എങ്ങനെ വിലിയിരുത്തുന്നു?**

ഫാ. കെ. ഡേവിഡ് (1942-43), ഫാ. സി. ജെ. സ്കറിയ ചെറിയ മഠം (1943-47), ഔഗേൻ മാർ തിമോത്തിയോസ് (1947-1948) മാത്യൂസ് മാർ അത്താനാസിയോസ് (1948-1965), ഡോ. ഫിലിപ്പോസ് മാർ തെയോഫിലോസ് (1965-67),

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് (1967-1996),ഫാ. ഡോ. കെ. എം. ജോർജ് (1996-2015), ഫാ. ഡോ. ജേക്കബ് കുര്യൻ (2012 -2015), ഫാ. ഡോ. ഒ. തോമസ് (2015-2019), ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട് (2019-2021), ഫാ. ഡോ. റെജി മാത്യു (2021-2024) എന്നിവർ സെമിനാരി പ്രിൻസിപ്പാൾ പദവി വഹിച്ചവരാണ്. 2021 മുതൽ ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ പ്രിൻസിപ്പാൾ.

ദീർഘകാലം സെമിനാരിയുടെ ആക്ടിംഗ് പ്രിൻസിപ്പളായി പ്രവർത്തിക്കുവാൻ എനിക്ക് അവസരം ലഭിച്ചിട്ടുണ്ട്. എല്ലാ പ്രിൻസിപ്പലന്മാരുമായി നല്ല ബന്ധം നിലനിർത്താൻ കഴിഞ്ഞു എന്നത് 96-ാം വയസ്സിൽ എനിക്ക് ആഹ്ലാദം പകരുന്നു. ഇവരിൽ 1996 ന് ശേഷമുള്ള സെമിനാരി പ്രിൻസിപ്പാളന്മാർ എല്ലാവരും എന്റെ ശിഷ്യന്മാർ ആണ്.

**ഉപസംഹാരം**

വന്ദ്യ ഡോ. റ്റി. ജെ. ജോഷ്വ അച്ചൻ എപ്പോഴും പ്രത്യാശയും സാന്ത്വനവും പകരുന്ന സന്ദേശങ്ങളാണ് നൽകുന്നത്. അത് ചെറിയ സൗഹൃദ സംഭാഷണത്തിൽ പോലും പ്രതിഫലിക്കും. ചിന്താ ദീപങ്ങൾ എന്ന അദ്ദേഹത്തിന്റെ 71-ാമത്തെ പുസ്തക പ്രകാശന സമയത്ത് ദേവലോകം അരമനയിലെ സമ്മേളനത്തിൽ പറഞ്ഞു:

*ഇപ്പോൾ ശാരീരികമായ പല പരിമിതികളും നേരിടുന്ന അവസ്ഥയിലാണ്, എങ്കിലും ആത്മീയ പ്രവർത്തനങ്ങളിൽ പങ്കുവഹിക്കുന്നു. എഴുതുവാനുള്ള ക്ലേശം നിമിത്തം 'ഇന്നത്തെ ചിന്താവിഷയം' എന്ന പംക്തി നിർത്തുവാൻ നിർബന്ധിതമായി. മുപ്പത്തിമൂന്ന് വർഷം പൊതുസമൂഹത്തോട്, എല്ലാവർക്കും സ്വീകാര്യമായ, ഒരു സന്ദേശം ആഴ്ചതോറും എഴുതുവാൻ കഴിഞ്ഞു. അത് ദൈവ കൃപ മാത്രം. എല്ലാവർക്കും നന്ദി. എല്ലാവരും എനിക്കുവേണ്ടി പ്രാർത്ഥിക്കണം.*

വന്ദ്യ ഡോ. റ്റി. ജെ. ജോഷ്വാച്ചന്റെ സാന്നിധ്യവും പ്രവർത്തന പദ്ധതികളും സമൂഹത്തിലെ ഏവർക്കും സൗമ്യ സാന്നിധ്യത്തിന്റെ പ്രകാശമായിരുന്നു. ആദരവ്: പ്രണാമം!

## ജീവിതവഴി

1929 ഫെബ്രുവരി 13-ന് കോന്നി കൊന്നപ്പാറ തെക്കിനേത്ത് ടി.വി. ജോണിന്റെയും റാഹേലമ്മ ജോണിന്റെയും മകനായി ജനിച്ചു. 1946-ൽ പുത്തൻകാവിൽ ഗീവർഗീസ് മാർ പീലക്സിനോസിന്റെ ശിഷ്യത്വം സ്വീകരിച്ചു. എംഡി സെമിനാരിയിൽ വൈദിക പരിശീലനം. 1956-ൽ വൈദികനായി. കോട്ടയം സിഎംഎസ് കോളജിലും ആലുവ യുസി കോളജിലും വിദ്യാർഥിയായിരുന്നു. ധനതത്വ ശാസ്ത്രത്തിൽ ബിരുദവും കൊൽക്കത്ത ബിഷപ്സ് കോളജിൽ നിന്നു ദൈവ ശാസ്ത്രത്തിൽ ബിരുദവും നേടി.

1954ൽ കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ അധ്യാപകനായി. ന്യൂയോർക്കിലെ യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ നിന്ന് ദൈവ ശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദം നേടി. ജറുസലേമിലെ താണ്ടൂർ എക്യുമെനിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ പുതിയ നിയമത്തിൽ ഗവേഷണവും നടത്തി. കൊൽക്കത്തയിലെ സെറാംപുർ സർവകലാശാലയിൽ നിന്നാണ് പിഎച്ച്ഡി.

ഭാര്യ: മീനടം ആലയ്ക്കാംപറമ്പിൽ ഫാ. എ.സി. ജേക്കബിന്റെ മകൾ പരേതയായ ഡോ. മറിയാമ്മ ജോഷ്വ (ആരോഗ്യവകുപ്പ് മുൻ അസോഷ്യേറ്റ് ഡയറക്ടർ ജനറൽ). മക്കൾ: ഡോ. റോയി ജോഷ്വ (പ്രഫസർ കൊളംബസ് സർവകലാശാല, യുഎസ്) ഡോ. രേണു ജോളി (ഗൈനക്കോളജി കൺസൽറ്റന്റ്) മരുമക്കൾ: റോഷിനി ജോഷ്വ (യുഎസ്എ), ഡോ. ജോളി വി. മാത്യു (കൺസൽറ്റന്റ് ഫിസിഷ്യൻ).



ഫാ. ഡോ. ടി. ജെ. ജോഷ്വായുടെ ഭൗതികദേഹം പഴയസെമിനാരിയിലെത്തിച്ചപ്പോൾ പ. കാതോലിക്കാ ബാവാ അനുസ്മരണ പ്രസംഗം നടത്തുന്നു.



## നവജ്യോതി മോംസ് വാർഷിക സമ്മേളനം

പരുമല: വനിതകളെ സാമ്പത്തികമായും സാമൂഹികമായും ശക്തീകരിക്കേണ്ടത് സഭയുടെയും സമൂഹത്തിന്റെയും വളർച്ചയ്ക്ക് ആവശ്യമാണെന്ന് ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപൊലീത്ത അഭിപ്രായപ്പെട്ടു.

യന്ത്രവൽക്കരണം ശക്തിപ്പെടുകയും തൊഴിലവസരങ്ങൾ കുറയുകയും ചെയ്തുകൊണ്ടിരിക്കുന്ന ഇക്കാലത്ത് സ്വയം തൊഴിൽ രംഗത്തേക്ക് സ്ത്രീകൾ കൂടുതലായി കടന്നുവരണമെന്ന് മെത്രാപൊലീത്ത പറഞ്ഞു. മലങ്കര ഓർത്തഡോക്സ് സഭയുടെ നവജ്യോതി മോംസ് ചാരിറ്റബിൾ സൊസൈറ്റിയുടെ വാർഷിക സമ്മേളനം ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. വൈസ് പ്രസിഡണ്ട് ഫാ. ബോബി പീറ്റർ അധ്യക്ഷത വഹിച്ചു.

പരുമല സെമിനാരി മാനേജർ ഫാ. കെ. വി. പോൾ റമ്പാൻ, കേന്ദ്ര ഡയറക്റ്റർ ഡോ. സിബി തരകൻ, കോട്ടയം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. തോമസ് മാത്യു തിണ്ടിയത്ത്,ഇടുക്കി ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ.റ്റി.സി. മത്തായി, ജനറൽ സെക്രട്ടറി ശാന്തമ്മ വർഗീസ്, ട്രഷറർ റീറ്റ വർഗീസ്, സോണൽ സെക്രട്ടറിമാരായ സിസി കുര്യൻ, ഡോ. അച്ചാമ്മ ജോർജ്, അനിമേറ്റർമാർ, ഭദ്രാസന ഡയറക്റ്റർമാർ എന്നിവർ പ്രസംഗിച്ചു.

പുതിയ ഡയറക്റ്റർ ബോർഡ് അംഗങ്ങളെ യോഗം തെരഞ്ഞെടുത്തു. സ്ഥാനമൊഴിഞ്ഞ ഭാരവാഹികളെ ആദരിച്ചു. വിവിധ മേഖലകളിൽ മികച്ച പ്രവർത്തനം കാഴ്ചവച്ച ഭദ്രാസനങ്ങൾക്കും യൂണിറ്റുകൾക്കും പുരസ്കാരങ്ങൾ നൽകി.



തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത ഗീവർഗീസ് മാർ ദിയസ്കോറോസിന്റെ 25-ാമത് ഓർമ്മപെരുന്നാളിനോട് അനുബന്ധിച്ചുള്ള പൊതുസമ്മേളനം കഴക്കൂട്ടം എം.എൽ.എ. കടകംപള്ളി സുരേന്ദ്രൻ ഉദ്ഘാടനം ചെയ്യുന്നു. മാത്യൂസ് റമ്പാൻ, ഡോ. ജോഷ്വാ മാർ നിക്കോദിമോസ് മെത്രാപ്പോലീത്ത, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ജോസഫ് സാമുവൽ കറുകയിൽ കോറെപ്പിസ്കോപ്പാ തുടങ്ങിയവർ സമീപം.




ഗീവർഗീസ് മാർ ദിയസ്കോറോസിന്റെ 25-ാമത് ഓർമ്മപെരുന്നാളിനോട് അനുബന്ധിച്ചു തിരുവനന്തപുരം ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ കബറിങ്കലേക്കു നടത്തിയ തീർത്ഥയാത്ര ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്യുന്നു.

# പൗലോസ് ശ്ലീഹാ തീമോത്തിയോസിന് എഴുതിയ ഒന്നാം ലേഖനം: ഒന്നാം പ്രസംഗം




## ഫാ. ജോബ് സാം മാത്യു

(ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം)


"നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെയും നമ്മുടെ പ്രത്യാശയായ ക്രിസ്തു യേശുവിൻറെയും കൽപ്പനപ്രകാരം ക്രിസ്തുയേശുവിന്റെ അപ്പോസ്തോലനായ പൗലോസ് വിശ്വാസത്തിൽ നിജപുത്രനായ തീമോത്തിയോസിന് എഴുതുന്നത്: പിതാവായ ദൈവത്തിങ്കൽ നിന്നും നമ്മുടെ കർത്താവായ ക്രിസ്തുയേശുവിങ്കൽ നിന്നും നിനക്കു കൃപയും കനിവും സമാധാനവും ഉണ്ടാകട്ടെ."

ഒരു അപ്പോസ്തോലിന്റെ സ്ഥാനം (മാന്യത, dignity) ശ്രേഷ്ഠവും പ്രശംസ നീയവുമാണ്. അതിനുള്ള കാരണങ്ങൾ പൗലോസ് നിരന്തരം അവതരിപ്പിക്കുന്നത് നാം കാണുന്നു. ആ ആദരവ് അദ്ദേഹം സ്വയം ഏറ്റെടുക്കുന്നതല്ല. മറിച്ച് അത് അദ്ദേഹത്തിൽ ഭരമേൽപ്പിക്കപ്പെട്ടതും അദ്ദേഹം പ്രവർത്തിക്കേണ്ടതിന്റെ അനിവാര്യതയുടെയും അടിസ്ഥാനത്തിലാണ്. കാരണം അദ്ദേഹത്തിന്റെ വിളിയെക്കുറിച്ച് സംസാരിക്കുമ്പോൾ, അത് "ദൈവഹിതമായും", മറ്റൊരിടത്ത് "നിർബന്ധം എൻറെ മേൽ ഇരിക്കുന്നു" (1 കൊരിന്ത്യർ 9:16) എന്നും "ഇതിനായി ഞാൻ വേർതിരിക്കപ്പെട്ടു" എന്നും അദ്ദേഹം സൂചിപ്പിക്കുന്നു. ഈ ഭാവങ്ങളാൽ അഹങ്കാരത്തിന്റെയും അത്യാഗ്രഹത്തിന്റെയും (all idea of arrogance and ambition) എല്ലാ ചിന്തകളും ദൂരീകരിക്കപ്പെടുന്നു. ദൈവം നൽകാത്ത ഒരു ശുശ്രൂഷയിലേക്ക് നുഴഞ്ഞുകയറുന്നത് ഏറ്റവും വലിയ കുറ്റമാണ്. ഈ ബോധ്യത്താൽ അതു നിരസിക്കുകയും പിന്മാറുകയും ചെയ്താൽ, അത് മറ്റൊരു തരത്തിലുള്ള കുറ്റമായ മറുതലിപ്പിനും അനുസരണക്കേടിനും (rebellion and disobedience) കാരണമാകും.

അതിനാൽ ഈ ലേഖനത്തിന്റെ ആരംഭത്തിൽ പൗലോസ് ഇങ്ങനെയാണ് എഴുതുന്നത്; "നമ്മുടെ രക്ഷിതാവായ ദൈവത്തിന്റെയും നമ്മുടെ പ്രത്യാശയായ ക്രിസ്തു യേശുവിൻറെയും കൽപ്പന പ്രകാരം ക്രിസ്തുയേശുവിന്റെ അപ്പോസ്തലനായ പൗലോസ്". ഇവിടെ അദ്ദേഹം പൗലോസിനെ "വിളിച്ചു" (called) എന്നല്ല പറയുന്നത്. മറിച്ച് കല്പനപ്രകാരം (by commandment) എന്നാണ്. തൻറെ ശിഷ്യന്മാരെ പോലെ തന്നെ പൗലോസ് അഭിസംബോധന ചെയ്യുന്നുവെന്ന്, തീമോത്തിയോസിനു മാനുഷികമായ ചിന്ത വരാതിരിപ്പാനാണ് ഇപ്രകാരം പൗലോസ് തുടങ്ങിയത്. എന്നാൽ കൽപ്പന എവിടെയാണ് നൽകിയിരിക്കുന്നത്? അപ്പോസ്തോല പ്രവർത്തികളിൽ നാം വായിക്കുന്നു: "ഞാൻ ബർന്നബാസിനെയും ശൗലിനെയും വേർതിരിച്ചിരിക്കുന്ന വേലയ്ക്കായി അവരെ എനിക്കു വേർതിരിക്കുവിൻ" (13:2). താൻ നൽകുന്ന ഉപദേശങ്ങൾ മനുഷ്യനിൽ നിന്നുള്ളതായി കണക്കാക്കരുത് എന്ന ഉദ്ദേശ്യത്തിൽ, തൻറെ എഴുത്തുകളിൽ എല്ലായിടത്തും അപ്പോസ്തോൻ എന്നുകൂടെ തന്റെ പേരിനോടു പൗലോസ് ചേർക്കുന്നുണ്ട്. കാരണം, വ്യക്തിഗതമായ അഭിപ്രായങ്ങൾ അല്ല ഒരു അപ്പോസ്തോലൻ പറയുന്നത്.

ഒരു അപ്പോസ്തോലൻ എന്ന സ്വയം വിശേഷിപ്പിക്കുന്നതിലൂടെ, തന്നെ അയച്ചവനെയാണ് അദ്ദേഹം പരാമർശിക്കുന്നത്. അതിനാൽ തന്റെ ലേഖനങ്ങളെല്ലാം ആരംഭിക്കുന്നത് ഈ പദവി (title) സ്വീകരിച്ചാണ്. അത് അദ്ദേഹത്തിന്റെ വാക്കുകൾക്കു ആധികാരികത (giving authority to his words) നൽകുന്നു. പിതാവാം ദൈവം പൗലോസിനോടു കൽപ്പിച്ചതായി എവിടെയും കാണുന്നില്ല. എല്ലായിടത്തും ക്രിസ്തുവാണ് അദ്ദേഹത്തെ അഭിസംബോധന ചെയ്യുന്നത്. "നീ പോകുക; ഞാൻ നിന്നെ ദൂരത്തു ജാതികളുടെ അടുക്കലേക്ക് അയയ്ക്കും എന്നു കൽപ്പിച്ചു' (അപ്പോ. പ്രവൃ. 22:21), എന്നും 'നീ കൈസരുടെ മുമ്പിൽ നിൽക്കേണ്ടതാകുന്നു' (അപ്പോ. പ്രവൃ. 27:24) എന്നും കാണുന്നുണ്ട്. എന്നാൽ പുത്രനാം ദൈവം കല്പിക്കുന്നതെന്തും പിതാവാം ദൈവത്തിൻറെ കൽപ്പനയായി പൗലോസ് കണക്കാക്കുന്നു. പരിശുദ്ധാത്മാവിന്റെ കൽപ്പനകൾ പുത്രനാം ദൈവത്തിൻറെ കൽപ്പനകൾ പോലെയാണ്. Whatever the Son commands, as those of the Spirit are the commandments of the Son. എന്തെന്നാൽ അവൻ




പരിശുദ്ധാത്മാവിനാൽ അയക്കപ്പെടുകയും വേർതിരിക്കപ്പെടുകയും ചെയ്തു. അതിനാലാണ് ദൈവത്തിൻറെ കൽപ്പന എന്ന് പൗലോസ് പറയുന്നത്.

പിതാവിൻറെ കൽപ്പനയാൽ അപ്പോസ്തോലനെ അയച്ചു എന്ന് പറയുന്നത് പുത്രന്റെ ശക്തിയെ അവഹേളിക്കുകയാണോ? ഒരിക്കലുമില്ല. അദ്ദേഹം ഇവിടെ സൂചിപ്പിക്കുന്നത് പിതാവിനും പുത്രനും പൊതുവായുള്ള ശക്തിയെയാണ് (the power as common to both). ഒപ്പം പിതാവിനു "രക്ഷകൻ" എന്നും പുത്രനു "നമ്മുടെ പ്രത്യാശ" എന്നുമുള്ള ശീർഷകങ്ങൾ എത്ര ശ്രദ്ധയോടെയാണ് പൗലോസ് നൽകുന്നത് എന്ന് വിലയിരുത്തുക. സങ്കീർത്തനക്കാരൻ പിതാവാം ദൈവത്തിന് ഈ ശീർഷകം ഉപയോഗിക്കുന്നുണ്ട്. 'ഭൂമിയുടെ എല്ലാ അറുതികൾക്കും ദൂരത്തുള്ള സമുദ്രത്തിനും ആശ്രയമായിരിക്കും ഞങ്ങളുടെ രക്ഷയാം ദൈവമേ' (സങ്കീർത്തനം 65:5). പൗലോസ് മറ്റൊരു ഇടത്ത് എഴുതുന്നു. 'നാം സകല മനുഷ്യരുടെയും പ്രത്യേകം വിശ്വാസികളുടെയും രക്ഷിതാവായ ജീവനുള്ള ദൈവത്തിൽ ആശവച്ച് അധ്വാനിച്ചും പോരാടിയും വരുന്നു' (1 തീമോ. 4:10).

ശിഷ്യനെക്കാൾ അപകടങ്ങൾ ഗുരു സഹിക്കേണ്ടതുണ്ട്. 'ആടുകൾ ചിതറി പോകേണ്ടന്നതിന് ഇടയനെ വെട്ടുക' (സഖര്യാവ് 13:7). ആടുകൾ ചിതറി പ്പോകും എന്ന് അവൻ പറയുന്നു. അതുകൊണ്ട് പിശാച് ഗുരുക്കന്മാരെ ശക്ത മായി ഉപദ്രവിക്കുന്നു. കാരണം അവരുടെ നാശത്താൽ ആട്ടിൻകൂട്ടം ചിതറി പ്പോകും. ആടുകളെ കൊന്നൊടുക്കിയാൽ ആട്ടിൻകൂട്ടത്തെ കുറയ്ക്കാം. എന്നാൽ ഇടയനെ ഇല്ലാതാക്കിയാൽ ആട്ടിൻകൂട്ടത്തെ മുഴുവൻ നശിപ്പിക്കാം. അതിനാൽ ഒരു ചെറിയ പ്രവർത്തി കൊണ്ട് വലിയ കുഴപ്പം സൃഷ്ടിക്കുന്നതി നായി, പിശാച് ഇടയനെ ആക്രമിക്കുന്നു. അപ്രകാരം ഒരു വ്യക്തിയെ നശി പ്പിക്കുന്നതുവഴി എല്ലാവരുടെയും നാശം ഉറപ്പാക്കുന്നു. നമ്മുടെ രക്ഷകനായി ദൈവവും പ്രത്യാശയായി ക്രിസ്തുവുമുണ്ടെന്നു പറഞ്ഞ് പൗലോസ്, തീമോ ത്തിയോസിന്റെ ആത്മാവിനെ ഉയർത്തുകയും പ്രചോദിപ്പിക്കുകയും ചെയ്യുന്നു.

നമ്മൾ വളരെയധികം കഷ്ടത സഹിക്കുന്നുവെങ്കിലും നമ്മുടെ പ്രത്യാശ വലുതാണ്. നാം കെണികൾക്കും ആപത്തുകൾക്കും വിധേയരാണെങ്കിലും നമ്മെ രക്ഷിപ്പാൻ ഉള്ളത് ദൈവമാണ്, മനുഷ്യനല്ല. നമ്മുടെ രക്ഷകൻ ബല ഹീനനല്ല, കാരണം അവൻ ദൈവമാണ്. അപകടങ്ങൾ എന്തുതന്നെയായാലും അവയ്ക്കു നമ്മെ നശിപ്പിക്കാനാവില്ല. നമ്മുടെ പ്രത്യാശ ക്രിസ്തുവായതിനാൽ നമുക്ക് ലജ്ജയുമില്ല. അപകടങ്ങളിൽ നിന്നും വേഗത്തിൽ വിടുതലും, നല്ല പ്രത്യാശയാലുള്ള സംരക്ഷണവും വഴി രണ്ടു രീതിയിൽ അപകടങ്ങളെ ചെറു ക്കാൻ നമുക്ക് കഴിയും. എന്നാൽ പൗലോസ് ഒരിക്കലും തന്നെത്തന്നെ പിതാവിന്റെ അപ്പോസ്തോലൻ എന്നു വിളിക്കാതെ ക്രിസ്തുവിൻറെ അപ്പോ സ്തോലൻ എന്നാണ് വിശേഷിപ്പിക്കുന്നത്. കാരണം രണ്ടുപേർക്കും സകലവും പൊതുവായിരിക്കുന്നു എന്ന് അദ്ദേഹം കരുതുന്നു. "ദൈവത്തിന്റെ സുവി ശേഷം" (Gospel of God) എന്നാണ് അദ്ദേഹം സുവിശേഷത്തെ വിശേഷിപ്പി ക്കുന്നത്. ഒപ്പം നാം ഇവിടെ സഹിക്കുന്നതെല്ലാം കാര്യമാത്രപ്രസക്തമല്ല എന്നും പൗലോസ് സൂചിപ്പിക്കുന്നു.

"വിശ്വാസത്തിൽ നിജപുത്രനായ തീമോത്തിയോസിന് എഴുതുന്നത്".

പ്രോത്സാഹനജനകമായ വാക്കുകളാണിത്. കാരണം പൗലോസിന്റെ "സ്വന്തം പുത്രൻ" എന്ന് പ്രത്യേകമായി വിളിക്കപ്പെടുന്ന തരത്തിൽ തീമോത്തി യോസ് വിശ്വാസം പ്രകടിപ്പിക്കുകയാണെങ്കിൽ, ഭാവിയിലും അപ്രകാരംതന്നെ തുടരും എന്ന് ആത്മവിശ്വാസം ഉണ്ടാകുന്നു. വാഗ്ദാനങ്ങൾക്ക് വിരുദ്ധമായ സാഹചര്യങ്ങൾ ഉണ്ടായാലും, തളരുകയോ അസ്വസ്ഥമാവുകയോ ചെയ്യരുതെ ന്നതു വിശ്വാസത്തിന്റെ ഭാഗമാണ്. "എന്റെ മകനെ", "എൻറെ സ്വന്തം മകനെ" എന്നാണ് പൗലോസ് വിളിക്കുന്നത്. ഇവിടെ രക്തബന്ധമല്ല സൂചിപ്പിക്കുന്നത്. എന്നാൽ വിശ്വാസത്തിലുള്ള ബന്ധമാണ് കാണിക്കുന്നത്. മാനുഷികമായ നിലയിൽ പുത്രൻ പിതാവിനെ പോലെയാണ്. എന്നാൽ ദൈവത്തെ സംബന്ധി ച്ചിടത്തോളം ഈ സാമീപ്യം അതിലും ശ്രേഷ്ഠമാണ്. മാനുഷികമായി ഒരു പിതാവും മകനും ഒരേ പദാർത്ഥമാണെങ്കിലും (ടൗയമെിേരല) അവർ തമ്മിൽ നിറത്തിലും രൂപത്തിലും അനുഭവങ്ങളിലും പ്രായത്തിലും മനസ്സിന്റെ ചായ്വു കളിലും (bent of mind) ആത്മാവിന്റെയും ശരീരത്തിന്റെയും സ്വഭാവങ്ങളിലും (endowments of soul and body) മറ്റ് അനേകം കാര്യങ്ങളിലും സാധ്യതകളും വ്യത്യാസങ്ങളും കാണാം. എന്നാൽ ദൈവിക സത്തയിൽ അത്തരം വ്യത്യസ്ത തകൾ ഇല്ല. There is no such dissimilarity in the divine Essence.

'വിളിച്ചു" (called) എന്നതിന് പകരം "കൽപ്പനയാൽ" (by commandment) എന്ന് കാണുന്നത് ശ്രദ്ധേയമാണ്. വിശ്വാസത്തിൽ 'ക്രിസ്തുവിൽ ഞാൻ നിങ്ങളെ ജനിപ്പിച്ചു' എന്ന് കൊരിന്ത്യരോടു പൗലോസ് പറയുന്നതുപോലെ യാണ് ഇവിടെ തീമോത്തിയോസിനെ "സ്വന്തം മകനെ" എന്നു വിളിക്കുന്നത്. "നിജ പുത്രൻ" (my own son) എന്ന വാക്ക് ചേർത്തത് ശ്രദ്ധിക്കുക. അത് തീമോത്തിയോസിനോടുള്ള അദ്ദേഹത്തിന്റെ പ്രത്യേകമായ സാദൃശ്യവും സ്നേഹവും വാത്സല്യവും (likeness, love and great affection) കാണിക്കുന്നു. "വിശ്വാസത്തിൽ സ്വന്തം മകൻ" എന്ന വിശേഷണത്തിലൂടെ ആദരണീയമായ വ്യത്യസ്തതയാണ് ഇവിടെ ദൃശ്യമാകുന്നത്.

"പിതാവായ ദൈവത്തിങ്കൽ നിന്നും നമ്മുടെ കർത്താവായ ക്രിസ്തു യേശുവിങ്കൽ നിന്നും നിനക്കു കൃപയും കനിവും സമാധാനവും (grace, mercy and peace) ഉണ്ടാകട്ടെ."

ഇവിടെ കനിവ് (mercy) എന്ന് പരാമർശിച്ചിരിക്കുന്നത് ശ്രദ്ധിക്കുക. ഈ വാക്ക് മറ്റു ലേഖനങ്ങളിൽ കാണുന്നില്ല. പൗലോസിന്റെ സ്നേഹത്തിൻറെ മറ്റൊരു അടയാളമാണ് ഇത്. ഒരു രക്ഷിതാവിന്റെ ഉത്സുകമായ ആശങ്കയോടെ (anxious apprehension of a parent) പൗലോസ് തന്റെ മകനെ കൂടുതലായി അനു ഗ്രഹിക്കുന്നു. തീമോത്തിയോസിനു ശാരീരിക ക്ഷീണം നേരിട്ട് സന്ദർഭത്തിൽ മറ്റൊരു സാഹചര്യത്തിലും കാണാത്ത വിധത്തിലുള്ള നിർദേശം പൗലോസ് നൽകുന്നത് ഈ ഉത്കണ്ഠയ്ക്ക് ഉദാഹരണമാണ്: "മേലാൽ വെള്ളം മാത്രം കുടിക്കാതെ നിന്റെ അജീർണ്ണതയും കൂടെ കൂടെയുള്ള ക്ഷീണതയും നിമിത്തം അല്പം വീഞ്ഞും സേവിച്ചു കൊള്ളുക' (1 തീമോ. 5:23). കാരണം ഗുരുക്കന്മാ ർക്ക് കരുണ കൂടുതലായി ആവശ്യമാണ്. Teachers indeed stand more in need of mercy.

'പിതാവായ ദൈവത്തിങ്കൽ നിന്നും നമ്മുടെ കർത്താവായ ക്രിസ്തു യേശുവിങ്കൽ നിന്നും."

ഇതും ആശ്വാസത്തിന്റെ വചനങ്ങളാണ്. ദൈവം നമ്മുടെ പിതാവാണെങ്കിൽ, അവൻ നമ്മെ മക്കളെപ്പോലെ (as sons) കരുതുന്നു. 'മകൻ അപ്പം ചോദിച്ചാൽ അവനു കല്ലു കൊടുക്കുന്ന മനുഷ്യൻ നിങ്ങളിൽ ആരുള്ളൂ?' (മത്തായി 7:9) എന്ന് ക്രിസ്തു പറഞ്ഞിട്ടുണ്ടല്ലോ!

"നീ എഫെസോസിൽ താമസിക്കണം എന്നു ഞാൻ മക്കദോന്യയ്ക്കു പോകുമ്പോൾ അപേക്ഷിച്ചതു പോലെ."

ഒരു യജമാനനെ പോലെയല്ല, മറിച്ച് ദാസനെ പോലെ സൗമ്യത പൗലോസ് പ്രകടിപ്പിക്കുന്നതു ശ്രദ്ധിക്കുക. "ഞാൻ കൽപ്പിക്കുന്നു", "ഉപദേശിക്കുന്നു", "പ്രബോധിപ്പിക്കുന്നു" എന്നല്ല ഇവിടെ പറയുന്നത്; മറിച്ച് "അപേക്ഷിക്കുന്നു" എന്നാണ്. എന്നാൽ ഇത് എല്ലാവരോടും ഉള്ള ഭാവമല്ല. സൗമ്യരും സദ്ഗുണ സമ്പന്നരുമായ ശിഷ്യരോടു മാത്രമാണ് ഇപ്രകാരം പെരുമാറാൻ കഴിയുന്നത്. അധാർമികളും ആത്മാർത്ഥതയില്ലാത്തവരുമായവരോടു മറ്റൊരു രീതിയിലാണ് പെരുമാറേണ്ടത്. "പൂർണ്ണ ഗൗരവത്തോടെ ശാസിക്കുക" (തീത്തോസ് 2:15) എന്ന് പൗലോസ് മാർഗ്ഗനിർദ്ദേശം നൽകുന്നുണ്ടല്ലോ. ഇവിടെ, "മറ്റൊരു ഉപദേ ശവും" (other doctrine) പ്രബോധിപ്പിക്കരുതെന്നു യാചിക്കുകയല്ല, ആജ്ഞാപി ക്കുകയാണ് (charge, not beseech) ചെയ്യുന്നത്. പൗലോസ് അവർക്കായി എഴു തിയ ലേഖനം പര്യാപ്തമാണെങ്കിലും, അവർ അത് അവഗണിക്കുകയോ ലേഖനം ലഭിക്കുന്നതിനു മുമ്പോ ആകാം.

ഡയാന ദേവിയുടെ ക്ഷേത്രം ഉള്ള എഫെസോസ് നഗരത്തിൽ കൂടി പൗലോസ് കടന്നുപോയപ്പോൾ വലിയ കഷ്ടപ്പാടുകൾ അദ്ദേഹം നേരിട്ടു. തീയറ്ററിലെ കൂട്ടം (assembly in the Theater) പിരിച്ചുവിട്ട ശേഷം അദ്ദേഹം തന്നെ ശിഷ്യന്മാരെ വിളിച്ച് പ്രബോധിപ്പിച്ചു. കപ്പലിൽ യാത്രയാകേണ്ടത് അനിവാ ര്യമാണെന്ന് അദ്ദേഹം മനസ്സിലാക്കി. എങ്കിലും പിന്നീടു മടങ്ങിവന്നു. തീമോ ത്തിയോസിനെ ആ സമയത്ത് അവിടെ നിയോഗിച്ചുവോ എന്നത് അന്വേഷിക്കേ ണ്ടതാണ്. "തെറ്റായ പ്രബോധനങ്ങൾ പഠിപ്പിക്കരുതെന്നു നീ ആജ്ഞാപി ക്കണം" എന്ന് പൗലോസ് പറയുന്നുണ്ട്. തന്റെ ശാസന മൂലം ചിലരെ നാണം കെടുത്താതിരിക്കാൻ, പൗലോസ് അവരുടെ പേരുകൾ പരാമർശിക്കുന്നില്ല. തന്റെ ലേഖനങ്ങളിൽ എല്ലായിടത്തും പൗലോസ് പരാമർശിക്കുന്നത് പോലെ, യഹൂദ നിയമം പാലിക്കാൻ വിശ്വാസികളെ നിർബന്ധിക്കുന്ന യഹൂദരായ ചില വ്യാജ അപ്പോസ്തോലന്മാർ അവിടെയുണ്ടായിരുന്നു. മന:സാക്ഷിയുടെ പ്രേരണ യാലല്ല (motives of conscience), മറിച്ച് വ്യർത്ഥഭിമാനത്താലും അനുഗൃഹീത നായ പൗലോസിനോടുള്ള അസൂയയും എതിർപ്പും മൂലവും അവർ ഇത് ചെയ്യു ന്നു. "മറ്റൊരു പ്രബോധനം" എന്ന് പൗലോസ് അർത്ഥമാക്കുന്നത് ഇതാണ്.

"തർക്കങ്ങൾക്കു മാത്രം ഉതകുന്ന കെട്ടുകഥകളെയും അന്തമില്ലാത്ത വംശാ വലികളെയും ശ്രദ്ധിക്കരുത്."

"കെട്ടുകഥകൾ" (fables) എന്നതുകൊണ്ട് അർത്ഥമാക്കുന്നത് നിയമത്തെ അല്ല. എന്നാൽ കണ്ടുപിടിത്തങ്ങളെയും വ്യാജങ്ങളെയും കാപട്യം നിറഞ്ഞ പ്രബോധനങ്ങളെയുമാണ് (inventions, forgeries and counterfeit doctrines). ഈ പ്രയോജനമില്ലാത്ത കാര്യങ്ങൾക്കായി യഹൂദന്മാർ തങ്ങളുടെ മുഴുവൻ പ്രബോധനവും പാഴാക്കിക്കളഞ്ഞതായി കരുതാം. ചരിത്രപരമായ ജ്ഞാനവും അന്വേഷണവും നടത്തി എന്ന ഖ്യാതി ലഭിക്കാനായി അവർ തങ്ങളുടെ പിതാ ക്കന്മാരെയും പൂർവ്വ പിതാക്കന്മാരെയും കൂട്ടത്തിൽപ്പെടുത്തി. "അന്തമില്ലാ ത്തത്" (endless) എന്നു വിശേഷിപ്പിക്കുവാൻ കാരണം അവർക്ക് അവസാ നമോ, ഇതുകൊണ്ട് പ്രയോജനമോ, പെട്ടെന്നു മനസ്സിലാക്കാനോ കഴിയില്ല എന്നതിനാലാണ്. സന്ദേഹിക്കുന്നത് (questioning) അദ്ദേഹം നിരുത്സാഹപ്പെ

ടുത്തുന്നത് ശ്രദ്ധിക്കുക. എവിടെയാണോ വിശ്വാസമുള്ളത്, അവിടെ സന്ദേഹം ആവശ്യമില്ല. ജിജ്ഞാസയ്ക്കു ഇടമില്ലെങ്കിൽ, അവിടെ സന്ദേഹം അനാവശ്യമാണ്. സന്ദേഹിക്കുന്നതിലൂടെ വിശ്വാസത്തെ അട്ടിമറിക്കുന്നു. കാരണം അവൻ അന്വേഷിക്കുന്നത് ഇതുവരെ കണ്ടെത്താൻ കഴിഞ്ഞിട്ടില്ല. സന്ദേഹമുള്ളവന് വിശ്വസിക്കാൻ കഴിയുകയില്ല. അതിനാൽ നാം സന്ദേഹത്തിൽ മുഴുകരുതെന്നാണ് പൗലോസ് ഉപദേശിക്കുന്നത്. കാരണം, നാം സന്ദേഹിക്കുന്നുവെങ്കിൽ അവിടെ വിശ്വാസമില്ല. വിശ്വാസം യുക്തിവാദത്തെ നിഷ്ഫലമാക്കുന്നു.

"അന്വേഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും; മുട്ടുവിൻ എന്നാൽ നിങ്ങൾക്കു തുറക്കും" (മത്തായി 7:7) എന്നും "നിങ്ങൾ തിരുവചനങ്ങളെ ശോധന ചെയ്യുന്നു; അവയിൽ നിങ്ങൾക്കു നിത്യജീവൻ ഉണ്ട് എന്നു നിങ്ങൾ നിരൂപിക്കുന്നുവല്ലോ" (യോഹ. 5:39) എന്നും ക്രിസ്തു പറഞ്ഞത് എന്തുകൊണ്ടാണ്? ഇവിടെ "അന്വേഷിക്കുക" എന്നത് പ്രാർത്ഥനയുടെയും തീവ്രമായ ആഗ്രഹത്തിന്റെയും സൂചനയാണ്. കൂടാതെ "തിരുവെഴുത്തുകളെ അന്വേഷിക്കുവാനും" ആവശ്യപ്പെടുന്നു. അത് സന്ദേഹിക്കുവാനല്ല, മറിച്ച് സന്ദേഹമില്ലാതാക്കാനും യഥാർത്ഥ അർത്ഥം കണ്ടെത്തി എല്ലാം പരിഹരിക്കുവാനുമാണ്. ദൈവത്തിന്റെ വ്യവസ്ഥ (dispensation of God) എന്ന് പൗലോസ് പറഞ്ഞത് ന്യായമാണ്. കാരണം ദൈവം നമുക്കായി വ്യവസ്ഥ ചെയ്തിട്ടുള്ള അനുഗ്രഹങ്ങൾ വലുതാണ്. എന്നാൽ അവയുടെ മഹത്വം യുക്തിപരമായി നമുക്ക് മനസ്സിലാക്കാനാവില്ല. അത് നമ്മുടെ ആത്മാക്കളുടെ ഏറ്റവും മികച്ച ഔഷധമായ വിശ്വാസത്താൽ പ്രവർത്തിക്കുന്നതാകണം (the work of faith is the best medicine of our souls).

സന്ദേഹം നിലനിർത്തുന്നത് ദൈവത്തിൻറെ വ്യവസ്ഥയ്ക്കു വിരുദ്ധമാണ്. വിശ്വാസത്താൽ നമുക്ക് നൽകപ്പെടുന്നത് എന്താണ്? അത് ദൈവത്തിൻറെ കരുണകൾ ലഭിക്കാനും, നല്ല മനുഷ്യരാകാനുമാണ്. അത് ഒന്നിനെക്കുറിച്ചും സംശയിക്കാനും തർക്കിക്കാതിരിക്കാനുമാണ്. എന്നാൽ ആത്മവിശ്വാസത്തോടെ പൂർത്തീകരിക്കുവാനാണ്. എന്നാൽ സഭാശുശ്രൂഷകളുടെ സന്ദേഹം വിശ്വാസത്തെയും വിശ്വാസത്താൽ രൂപപ്പെടുത്തിയതിനെയും വളർത്തിയെടുത്തതിനെയും അകറ്റുന്നു. വിശ്വാസത്താൽ നാം രക്ഷിക്കപ്പെടണമെന്ന് ക്രിസ്തു പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ ഗുരുക്കന്മാർ (യഹൂദരായവർ) ഇത് ചോദ്യം ചെയ്യുകയും നിഷേധിക്കുകയും ചെയ്തു. വാഗ്ദത്തം നിലവിലുണ്ടെങ്കിലും ഭാവിയുടെ കാര്യത്തിൽ വിശ്വാസം അനിവാര്യമാണ്. എന്നാൽ ന്യായപ്രമാണപ്രകാരമുള്ള ആചരണങ്ങളിൽ മുഴുകിയ അവർ വിശ്വാസത്തിന്റെ പാതയിൽ തടസ്സങ്ങൾ (ഇടർച്ചകൾ) സൃഷ്ടിച്ചു. "കെട്ടുകഥകളെയും വംശാവലികളെയും" പരാമർശിക്കുക വഴി, പൗലോസ് ഗ്രീക്കുകാരുടെ ദേവന്മാരെയും ഇവിടെ ഉദ്ദേശ്യമാക്കുന്നു.

(തുടരും)





**പറപ്പള്ളിത്താഴെ യാക്കോബ് കത്തനാരുടെ ദിനവൃത്താന്ത കുറിപ്പുകൾ എന്ന ഗ്രന്ഥം ഡോ. മാത്യൂസ് മാർ തീമോത്തിയോസ് കോട്ടയം ഭദ്രാസന സെക്രട്ടറി ഫാ.കെ. എം. സഖറിയായ്ക്കു നൽകി പ്രകാശനം ചെയ്തു.**

# നിയമിതനായി

കേരള ആരോഗ്യ സർവ്വകലാശാലയുടെ അണ്ടർ ഗ്രാജ്വേറ്റ് ബോർഡ് ചെയർമാനായി ഡോ. ഈപ്പൻ ചെറിയാൻ ചുമതലയേറ്റു. ട്രാവൻകൂർ ഡെന്റൽ കോളജ് ഡീനും ഓറൽ പതോളജി വിഭാഗം മേധാവിയുമായി പ്രവർത്തിച്ചു വരുന്നു. ആരോഗ്യ സർവ്വകലാശാലയുടെ അക്കാദമിക് കൗൺസിൽ അംഗമാണ്.

ചെങ്ങന്നൂർ ഭദ്രാസനം ആറാട്ടുപുഴ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്. നല്ലൂർമല വീട്ടിൽ മുൻ ഫെഡറൽ ബാങ്ക് മാനേജർ ഈപ്പൻ ചെറിയാന്റെയും കൊട്ടാരക്കര സെന്റ് ഗ്രിഗോറിയോസ് കോളജ് മുൻ പ്രിൻസിപ്പാൾ ലീലാമ്മയുടേയും മകനാണ്. ഭാര്യ സെറീന. മക്കൾ: ക്രിസ്റ്റീന, അന്ന, മറിയം.

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

◆ ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

**- പ. പരുമല തിരുമേനി**

# പെന്തിക്കോസ്തിക്ക് ശേഷം പത്താം ഞായർ

## (വി മത്തായി 18: 1-11)


## ഫാ. ജെറിൻ ജോൺ അടൂർ




സ്വർഗ്ഗരാജ്യത്തിൽ ആരാണ് വലിയവൻ എന്നുള്ളൊരു ചിന്തയും തർക്കവും ശിഷ്യന്മാരുടെ ഇടയിൽ പ്രതിപാദിക്കപ്പെടുന്ന വേദഭാഗമാണ് ഇത്.

യേശുവിനോടൊപ്പം മൂന്നു വർഷത്തോളം ജീവിച്ചിട്ടും അവിടുത്തെ പ്രബോധനങ്ങൾ ശരിയായ അർത്ഥത്തിൽ ഗ്രഹിക്കുവാൻ ശിഷ്യന്മാർക്ക് കഴിഞ്ഞിരുന്നില്ല. ദാവീദിന്റെ സിംഹാസനത്തിൽ എല്ലാ ലൗകീകമായ പ്രൌഢിയോടും കൂടി ഒരുനാൾ വാഴുന്ന യേശുവായിരുന്നു അവരുടെ പ്രേരകശക്തി. നഷ്ടപ്പെട്ടുപോയ സർവപ്രതാപങ്ങളും വീണ്ടെടുത്ത് ഈശോ ഇസ്രായേൽ രാജ്യം പുനഃസ്ഥാപിക്കുന്പോൾ തങ്ങൾക്കു ലഭിക്കാനിരിക്കുന്ന സ്ഥാനമാനങ്ങളെക്കുറിച്ച് അവർക്ക് ഒട്ടേറെ സ്വപ്നങ്ങളുണ്ടായിരുന്നു. അതുകൊണ്ടുതന്നെ യേശുവിന്റെ മുൻപിൽ അഗ്രഗണ്യനാകുവാൻ അവർ നിരന്തരം മത്സരിച്ചിരുന്നു. യേശുവിൽനിന്നു നേരിട്ട് തങ്ങളിൽ ആരാണ് വലിയവൻ എന്നറിയാനുള്ള ശ്രമമാണ് ഇന്നത്തെ വചനഭാഗത്തിലൂടെ ശിഷ്യന്മാർ നടത്തുന്നത്. ശിഷ്യന്മാരുടെ ഔദ്ധത്യത്തിനു അവരെ കുറ്റം വിധിക്കുന്നതിനുമുന്പായി നമ്മുടെ മനസ്സിലും ഇല്ലേ അവരുടേതിന് സമാനമായ ഒരു ചിന്താഗതി എന്ന് ധ്യാനിക്കുന്നത് നന്നായിരിക്കും.

**നമ്മുടെ മനോഭാവങ്ങളുടെ വലിപ്പം നമ്മെ ശ്രേഷ്ഠരാക്കുന്നു**

ദൈവരാജ്യത്തിലെ വലിയവൻ ആരാണെന്നാണ് ശിഷ്യന്മാരുടെ ചോദ്യം (മത്താ. 18:1-9). ഈ തർക്കത്തിന് രണ്ടുത്തരങ്ങളാണ് ഈശോ നൽകുന്നത്. ആരാണ് വലിയവനെന്നും ആരാണ് വലിയവൻ അല്ലാത്തവൻ എന്നും വിശദീകരിക്കുന്നുണ്ട്.

സ്വർഗരാജ്യത്തെ വലിയവൻ സ്വയം ചെറുതാകുന്നവനാണ്: അതും ശിശുക്കളെപ്പോലെ ചെറുതാകണം; വലുപ്പത്തിലല്ല, മനോഭാവത്തിൽ! ശിശുവിന്റെ മനോഭാവം പിതാവിലുള്ള ആശ്രയത്വമാണ്. താൻ ഒന്നിനും പ്രാപ്തനല്ലെന്നും എന്നാൽ, തനിക്കുവേണ്ടി തന്റെ സ്നേഹധനനായ പിതാവ് എല്ലാം ഒരുക്കുമെന്നും ശിശുവിനറിയാം. അതിനാൽ, അവൻ പിതാവിന്റെ ഏതു വാക്കു കേൾക്കാനും തയ്യാറാണ്. സ്വർഗത്തിൽ ആയിരിക്കുന്ന ഏതൊരാളും ഈ ദൈവാശ്രയബോധം ഭൂമിയിലേ ഓർത്തവരും പാലിച്ചവരുമാണ്.

ശിശുക്കളുടെ വലിയൊരു പ്രത്യേകത സ്വന്തം പിതാവിനെ തിരിച്ചറിയാനുള്ള അവരുടെ കഴിവാണ്. എത്രനാൾ അകന്നിരുന്നാലും അവർ തമ്മിലുള്ള ജൈവബന്ധം സ്വന്തം പിതാവിനെ കാണുമ്പോൾ അവനെ സന്തോഷമുള്ളവനാക്കും. ദൈവപിതാവിന്റെ മക്കളായ നമുക്കും ഇതേ മനോഭാവം ഉണ്ടാകണമെന്ന് ഈശോ ആഗ്രഹിക്കുന്നു.

സ്വർഗരാജ്യത്തിൽ പ്രവേശിക്കാൻ കഴിയാതെ പുറംതള്ളപ്പെടുന്നവൻ ആരാണെന്നും ഈശോ പറയുന്നുണ്ട്. ദൈവാശ്രയബോധത്തിൽ ജീവിക്കുന്ന സാധാരണ മനുഷ്യരെ വഴിതെറ്റിക്കുന്നവൻ ദുഷ്ടനാണ് (18:6). എത്ര കഠിനപാപികളോടും ക്ഷമിക്കുന്ന ഈശോയുടെ സ്വഭാവം മാറി രൂക്ഷമായ രീതിയിലാകുന്നത് ഇത്തരക്കാരെ ഉദ്ദേശിച്ചു സംസാരിക്കുമ്പോളാണ്. അതിനാൽ, ശിശു പിതാവിനോടെന്നപോലെ ദൈവാശ്രയബോധം ആർജിക്കുകമാത്രമല്ല, സഹോദരനെ അതിലേക്കു ക്ഷണിക്കുക കൂടി വേണം.

ആത്മീയമനുഷ്യർ ഇപ്രകാരം ദൈവാശ്രയബോധത്തിൽ ആയിരുന്നുകൊണ്ട് ആത്മീയ കാര്യങ്ങൾ നിവർത്തിക്കേണ്ടവരാണെന്ന് വി. പൗലോസ് ശ്ലീഹായും സൂചിപ്പിക്കുന്നു (1 കൊരി. 14:26-33). പക്ഷേ, ദൈവികമായ എല്ലാ കാര്യങ്ങളുടെയും അടിസ്ഥാനം ഒന്നുമാത്രമേയുള്ളൂ; ദൈവികസമാധാനം. അപ്പോൾ, വീണ്ടും ശിശുക്കളിലേക്കു പോകേണ്ടി വരും. യാതൊരു മനഃക്ഷോഭവുമില്ലാതെ ഒരു ശിശു ഉറങ്ങുന്നത് അവന്റെ അമ്മയുടെ കൈകളിലായിരിക്കുമ്പോളാണ്.

**ഭൂമിയിലെ സൽ പ്രവർത്തികൾ സ്വർഗ്ഗരാജ്യത്തിൽ നമ്മെ വലിയവരാക്കുന്നു**

യേശുവിന്റെ കാലത്ത് ജീവിച്ചിരുന്ന പരീശന്മാരുടെയും പുരോഹിതരുടെയും ഒക്കെ ജീവിതലക്ഷ്യം നല്ലവരാകുക എന്നതായിരുന്നു. അതിനായി അവർ നിയമങ്ങളുടെ അനുഷ്ഠാനത്തിൽ അതീവ ശ്രദ്ധ പുലർത്തുകയും, ബലികളർപ്പിക്കുകയും ദാനധർമ്മങ്ങൾ നൽകുകയും ഒക്കെ ചെയ്തിരുന്നു. യഹൂദരിൽ ഒട്ടേറെപ്പേർ അവരെ നല്ലവരായി കരുതുകയും ചെയ്തിരുന്നു. എന്നാൽ യേശുവാകട്ടെ, നല്ലവരെന്നു വിളിക്കപ്പെടുന്ന അവരെ ചൂണ്ടി തന്റെ അനുയായികളോട് പറഞ്ഞത്, നിങ്ങൾ അവരെപ്പോലെ ആകരുത് എന്നാണ്. നല്ലതും ചീത്തയുമൊക്കെ ഈ ലോകത്തിന്റെ സൃഷ്ടികളാണ്. സ്വർഗ്ഗരാജ്യത്തിൽ ദൈവത്തോടൊപ്പം വാഴുന്നവരെ നമ്മൾ വിളിക്കുന്നത് വിശുദ്ധർ എന്നാണ്, നല്ലവർ എന്നല്ല. ഇതിനർത്ഥം വിശുദ്ധർ നല്ലവരല്ല എന്നല്ല, മറിച്ച്, എല്ലാ നല്ലവരും വിശുദ്ധരല്ല എന്നാണ്.

എന്താണ് ഒരു വ്യക്തിയെ ഈ ലോകത്തിൽ നല്ലവനാക്കുന്നത്? പലപ്പോഴും അത് അവർ ചെയ്യുന്ന പ്രവർത്തികളാണ്. ദരിദ്രരെയും അനാഥരെയും വിധവകളെയും രോഗികളെയും ശുശ്രൂഷിക്കുകയും സംരക്ഷിക്കുകയും ചെയ്യുന്ന ഒരു വ്യക്തി നല്ലവനാണെന്ന് എളുപ്പത്തിൽ വിധിയെഴുതാൻ ലോകത്തിനാകും. പുറമേ കാണുന്നതുപയോഗിച്ചു വിധിക്കുന്നതാണ് ലോകത്തിന്റെ രീതി. എന്നാൽ ദൈവം വിധിക്കുന്നത് നമ്മുടെ ആത്മാവിന്റെ അവസ്ഥ കണ്ടിട്ടാണ്. ഒട്ടേറെ ദുഷ്ടതകൾ ഒളിപ്പിക്കാനും, തന്റെ സ്വാർത്ഥതാൽപര്യങ്ങൾക്കുമായി നന്മപ്രവർത്തികൾ ഒരു മറയായി ഉപയോഗിക്കുന്ന ഒട്ടനവധി ആൾക്കാരുണ്ട്. താൻ മൂലം സമൂഹത്തിനുണ്ടാവുന്ന നന്മകളെ ഉയിർത്തിക്കാട്ടി തന്നിലെ ദുഷ്ടതകളെ ന്യായീകരിക്കുന്നവരുമുണ്ട്.

എന്നാൽ പാപം ചെയ്തുകൊണ്ട്, ഒപ്പം ഉപശാന്തിയായി നന്മയും ചെയ്യുന്നവർക്ക് ദൈവം തരുന്ന താക്കീതാണ് ഇന്നത്തെ വചനഭാഗം. സ്വയംന്യായീകരണത്തിലൂടെ എങ്ങിനെയെങ്കിലും തട്ടികൂട്ടി കയറിപ്പറ്റാവുന്ന ഒന്നല്ല സ്വർഗ്ഗരാജ്യം എന്നാണ് യേശു നമ്മെ ഓർമ്മിപ്പിക്കുന്നത്. ലോകം നല്ലവൻ എന്ന പദവി കല്പിച്ചുതരുന്നതു ആപേക്ഷികതയിൽ (ട്ടലഹമശേശാ) അടിസ്ഥാനമിട്ടാണ്. നല്ലവൻ എന്ന പദം കൊണ്ട് ലോകം ഉദ്ദേശിക്കുന്നത്, ഒരു സമൂഹത്തിലെ മറ്റുചിലരെക്കാൾ മെച്ചപ്പെട്ടവൻ എന്നുമാത്രമാണ്. സമൂഹത്തിലെ നല്ലവൻ ദൈവസന്നിധിയിൽ സ്വീകാര്യനാകണമെന്നില്ല. നമ്മൾ ചെയ്യുന്ന സൽപ്രവർത്തികൾ ഒരിക്കലും ദൈവത്തിൽനിന്നും വരുന്ന വിശുദ്ധീകരണത്തിനു പകരമാകുന്നില്ല. പ്രലോഭനഹേതുക്കളെയും ദുഷ്പ്രേരണകളെയും ഉപേക്ഷിച്ചു ദൈവാത്മാവിന്റെ പ്രചോദനമനുസരിച്ചു വിശുദ്ധിയിലേക്ക് അടുത്തുകൊണ്ടിരിക്കുന്ന ഒരു വ്യക്തിയുടെ ദൈവസ്നേഹത്തോടുള്ള പ്രതികരണം മാത്രമായിരിക്കണം സൽപ്രവർത്തികൾ.

◆

# Children And The Kingdom Of God

## (Tenth Sunday After Pentecost. Matt 18:1-11)


### Fr. Sajoie Samuel




The disciples approach Jesus with a question about who among them would be the greatest in the Kingdom of Heaven. Such a question would have irked any lay person. But not Jesus. Jesus was teaching His disciples to be humble and He took the opportunity to highlight a section of society who were till then frowned upon and belittled in the society. The disciples would have indeed hoped an answer wherein Jesus would have extolled their contribution as disciples. They expected each one of them to be highlighted for their dedication for the preaching of the Kingdom of Heaven.

During Jesus' time, Judea was under Roman occupation. The people longed for a Messiah who would liberate them from oppression. Society was hierarchical, with the wealthy, educated, and powerful at the top. Children were often marginalized.They were considered a blessing, but they had low social status. Formal education was limited, and children learned practical skills from their families. Children were vulnerable to illness, poverty, and neglect.

By welcoming a child, Jesus challenged societal norms. He elevated the marginalized, emphasizing humility and compassion. His message was revolutionary: True greatness lies in serving others. So in verses 6 to 9, Jesus sternly warns against the consequences for being a stumbling block in the spiritual journey of a child. A millstone around the neck and being thrown in the sea is an unfathomable punishment. So we are to pave the spiritual journey for our little believers.

Encouraging children to embrace childlike faith involves creating an environment that nurtures their spiritual growth. Here are some practical ways:

**1. Biblical Stories and Teachings:**

- Share age-appropriate Bible stories that highlight faith, trust, and God's love.

- Discuss the lessons from these stories and how they apply to daily life.

**2. Prayer and Worship:**

- Involve children in family prayers and worship.

- Teach them simple prayers and encourage them to express their hearts to God.

3. Be role models to them:

- Children learn by observing. Let them see your genuine faith, prayer life, and trust in God.

- Be open about your struggles and how you rely on God.

**4. Nature and Creation:**

- Explore God's creation together. Point out the beauty and intricacy of the natural world.

- Help children connect God's creativity with their own sense of wonder.

**5. Questions and Curiosity**

- Encourage questions about faith. Be patient and provide thoughtful answers.

- Show that it's okay to seek understanding and grow in knowledge.

**6. Teach them Love and Compassion:**

- Teach kindness, empathy, and forgiveness.

- Explain that God loves everyone, and we should love others as well.

**7. Teaching children trust:**

- Remind children that God is their heavenly Father who cares for them.

- Encourage trust even when things seem uncertain.

**8. Serving others:**

- Involve children in acts of service (e.g., volunteering, helping neighbors).

- Show them that faith is about loving and serving others.

**9. Celebrating Milestones:**

- Mark important moments in their faith journey (e.g., baptism, first communion).

- Make these occasions special and memorable.

**10. Active involvement in community and fellowship:**

- Connect children with other believers their age.

- Attend church events, youth groups, and Sunday school.

To welcome a child is equivalent to welcoming Jesus Himself in our life. Jesus is thereby highlighting the humility, innocence and vulnerability that children are born with. In fact it is a call for each one of us to embrace these qualities and become children in the spiritual realm. Jesus shows us the love and concern He has towards the marginalized and sidelined section of the society. Hence this bible reading exhorts us to follow the precepts shown by our Savior. ◆